# THE GURUNATHAN

# ഗുരുനാഥൻ

L No. 58/15—7—26.

പുസ്തകം 13 } 1109 മകരം { ലക്കം

## വിഷയവിവരം.

# ഗുരുനാഥൻ.

| പുസ്തകം 13 | 1109 മകരം. | ലക്കം 6 |
| --- | --- | --- |

## നവവത്സരം

### 1934.

1934-ാമാണ്ടും പിറന്നു. സഹജവും അചഞ്ചലവും ആയ ൦... ര്യത്തോടെ കാലവാരിധിയിലെ വേലിയേററം, താമസശീലന്മാരുടെ ... ണ്ഡവാദമാകുന്ന തീരസ്ഥശിലകളെ ക്ഷാളനം ചെയ്യുന്നു. ഋതുക്കൾ ഓരോന്നായി മാറിമാറി വരുമ്പോൾ കഴിഞ്ഞ കാലത്തെ മറയ്ക്കുന്നതിന്ന് ഒരാവരണം നിർമ്മിക്കുന്നതിനുള്ള ശ്രമം വ്യർത്ഥമായേക്കാം. അത്യന്തസുന്ദരവും അനുഭവയോഗ്യവും ആയ വസന്തകാലം അവസാനിച്ചു എന്നു വർഷാകാലത്തിൽ വ്യാകുലപ്പെടേണ്ട ആവശ്യവുമില്ല

കാലം ഹിമാലയമഹാഗിരിയുടെ ഉന്നതമായ ശൃംഗങ്ങളിൽ ഇരുന്നുകൊണ്ടു ലോകത്തെ അവലോകനം ചെയ്യുന്നു. ഈ അണ്ഡകടാഹത്തിലെ സജീവസങ്കുലങ്ങളായ ബഹുസഹസ്രം നഗരങ്ങളെ പരിശോധിക്കുമ്പോൾ—ധൂസരവും മാരണവും ആയ ബലിഷ്ഠസേനാനിവേശം എല്ലാ നാടുകളിലും സംഭരിച്ചിരിക്കുന്നതു ലക്ഷക്കണക്കിൽ എണ്ണുമ്പോൾ—സമുദ്രതരണത്തിനു സന്നദ്ധമായ മഹൽശക്തികളുടെ നൗകാപ്രാബല്യം വീക്ഷിക്കുമ്പോൾ—എന്നുവേണ്ട ഇതുപോലുള്ള മററു പലതും അവലോകനം ചെയ്യുമ്പോൾ—കാലം സാഭിപ്രായം മന്ദഹസിക്കുന്നു. ഇവയെല്ലാം തന്റെ സ്വന്തമെന്നഭിമാനിക്കുന്നതത്രെ ഇതിന്റെ കാരണം.

ഈ ഗിരിശൃംഗംതന്നെ ഇടിഞ്ഞമന്നു ഭൂഗർഭത്തിൽ വിലയം പ്രാപിക്കുന്നൊരു കാലം വരികയില്ലെന്ന് ആരറിഞ്ഞു. സർവ്വത്തിന്റേയും സംഹാരം ഒരിക്കൽ സംഭവിക്കതന്നെ വേണം. അന്നു കാലം വിജയീഭവിക്കും.

കാലംതന്നെ സ്ഥലത്തെ ആശ്രയിക്കുന്നില്ലേ ? കാലസ്വരൂപനായ ഭാസ്കരൻ തന്നെയല്ല, മററു തേജഃകണങ്ങളും പ്രാചിയിൽ ഉദയവും പ്രതീചിയിൽ അസ്തമയവുമെന്നല്ലേ നാം വിശ്വസിക്കുന്നതു്. ചൈന, ഇൻ

..സിറിയ, ഗ്രീസ്, റോം എന്നീ കേന്ദ്രങ്ങളിൽക്കൂടി പ്രഭാവത്തോടെ പ്രയാണംചെയ്ത പരിഷ്കാരസൂര്യൻ പശ്ചിമതീരത്തിലുള്ള സമുദ്രപ്രാന്തങ്ങളെ സമീപിച്ചല്ലെ നിലകൊള്ളുന്നതു്.

കാലമേ! നിന്നോട് എതിർപൊരുതുവാൻ ആരുണ്ട്? ദൈവത്തിന്റെ ആദ്യന്തവിഹീനമായ സത്തയെ പ്രതിപാദിക്കുന്ന ഒരു സങ്കേതമാണു നീയെന്നതു നിശ്ചയംതന്നെ.

അറിവാനുള്ള ബുദ്ധിയും അനുഭാവത്തിനുള്ള വികാരവും കൊണ്ട് അനുഗ്രഹീതമായ ഒരു ചൈതന്യം കാലത്തിനുണ്ടെങ്കിൽ മനുഷ്യസ്ഥിതിയുടെ ബഹുശതകങ്ങളിലെ സങ്കടങ്ങളെ എങ്ങനെ അറിയാതിരിക്കാം.

സംവത്സരങ്ങൾ ഒന്നിനുപുറകെ മറെറാന്നായി നിർബാധം കഴിഞ്ഞുപോകുന്നു. സംസ്കാരത്തിന്റെ അഭിവൃദ്ധി കൂലിവേലക്കാരുടെ സന്തതി... നന്ദിഹീനവും പ്രതിഫലശൂന്യവും ആയ വേലയിൽനിന്ന് ഉയർത്തു... ശ്രമം അതിമന്ദമായിട്ടെ ചെയ്യുന്നുള്ളു.

ഇന്നും എന്നത്തെപ്പോലെ തന്നെ ബഹുസഹസ്രം മനുഷ്യർ ഒരു ന്യൂനപക്ഷത്തിന്റെ അമിതസുഖത്തിനുവേണ്ടി വേലചെയ്യുന്നു. ഭൂമാതിന്റെ സുമധുരവും സുപരീക്ഷിതവും ആയ ഫലങ്ങളെ അപൂർവ്വം ചിലർ കവർന്നെടുത്തു സ്വായത്തമാക്കിയിരിക്കുന്നു.

പ്രയത്നത്തിന്റെ അവകാശത്തെ അവഗണിച്ചു വംശത്തേയും വിത്തത്തേയും അടിസ്ഥാനമാക്കിസ്വാതന്ത്ര്യാവകാശം സ്ഥാപിച്ചിരിക്കുന്നു.

ക്ലേശചിന്തകൊണ്ട് ആനതശിരസ്സുകളായി, ദുർഭരിതങ്ങളേക്കൊണ്ടു ചൂർണ്ണിതരായി, ഹൃദയം തകന്നു പുറപ്പെടുന്ന സ്വരത്തിൽ പ്രഭുക്കന്മാരോടു കേണിരക്കുമ്പോൾ 'വേലചെയ്യ, വേലചെയ്യ' എന്നൊരു കക്കശസ്വരം മാത്രം കേൾക്കാനിടവരുന്നു.

നിസ്വനായ കൂലിവേലക്കാരൻ ഫാലത്തിൽ പൊടിഞ്ഞുനില്ക്കുന്ന സ്വേദകണങ്ങളോടെ, അർദ്ധഗ്രാസംകൊണ്ടു ശുഷ്കശരീരയായ ഭായ്യയേയും ചെറുപൈതങ്ങളേയും ചൂണ്ടിക്കൊണ്ടു, വയറുനിറച്ചുണ്ണുന്നതിനും നഗ്നതയെ പൂർണ്ണമായി മറയ്ക്കുന്നതിനും കൂലിയിൽ അല്പം കൂട്ടിത്തരണമെന്നപേക്ഷിക്കുമ്പോൾ, 'വേലചെയ്യ, വേലചെയ്യ' എന്നു നന്ദിഹീനമായശബ്ദം അവന്റെ ശ്രവണപുടങ്ങളിൽ പതിയുന്നു.

യജമാനന്റെ ഭണ്ഡാരപൂരണവും അമിതസുഖാനുഭവസാമഗ്രികളുടെ സമ്പാദനവും സാധിക്കുന്നതിനു നിരന്തരമായി കഠിനവേലചെയ്യുന്ന കൂലിക്കാരൻ, വിളറി, വണ്ണംപകന്ന്, ക്ഷീണശരീരത്തെ സ്വയന്ത്രത്തിൽ താങ്ങിനിറുത്തി അവ്യക്തവും ഗൽഗദപൂർണ്ണവും ആയ സ്വരത്തിൽ "ഈ നിസ്സാരക്കൂലി മാററി അല്പമായ കൂടുതൽ തരണെ" എന്നിരക്കുമ്പോൾ "ജോലിചെയ്യ, ജോലിചെയ്യ" എന്നു പ്രതിധ്വനിക്കുന്നു.

തൊഴിലാളി തണുപ്പും വിശപ്പും സഹിച്ചു ദുർഗ്ഗന്ധപൂരിതവും അനാരോഗ്യപ്രദവും ആയ കുഴിയിലിറങ്ങി അഹർന്നിശം വേലചെയ്തുണ്ടാക്കുന്ന ഉല്പന്നങ്ങൾക്കു വിപണിയിൽ വിലക്കുറവു വന്നതുകൊണ്ടു മുതലാളി സംതൃപ്തനാകുന്നില്ല. അതിനുംപുറമെ താരിപ്പു, ചുങ്കം എന്നീ കക്ശവശങ്ങളിൽ ഉരയുന്നതുകൊണ്ടുണ്ടാകുന്ന കുറവും കൂലിക്കാരൻ സഹിക്കേണ്ടതായിരിക്കുന്നു. മുതലാളിമാരുടെ തൃഷ്ണയ്ക്കു തൊഴിലാളികളുടെ ജീവരക്തം ബലിതർപ്പിക്കുന്ന പാരമ്പര്യം അർദ്ധനഗ്നതയ്ക്കും അർദ്ധഗ്രാസത്തിനും സംഗതിവരുത്തിയിരുന്നു. ഇപ്പോഴാകട്ടെ ഒററക്കൈ കൊണ്ടു നഗ്നതയേയും മറേറക്കൈകൊണ്ടു വക്ത്രത്തേയും മറച്ചുകൊണ്ടു യാചിക്കുന്ന വേലക്കാരൻ 'വേലചെയ്യൂ, വേലചെയ്യൂ' എന്ന തപ്തധാര കേട്ടു മോഹിക്കുന്നു.

അതെ, അതെ. ബഹുസഹസ്രം ജനങ്ങൾ ഏതു കാലത്തും വേലചെയ്യണം. ജലസ്ഥലവിഭാഗങ്ങളിൽ നിന്നു ലഭിക്കുന്ന സുഖോപ[illegible]ഗങ്ങളെല്ലാം ഒരു ന്യൂനപക്ഷത്തിന്റെ ആവശ്യത്തിനു വ്യയം ചെയ്യുന്നു. [illegible]ർക്കു പള്ളിക്കുറിപ്പിനു ധൂളിമെത്ത വേണം; പരിവട്ടത്തിനു പട്ടു വേണം; ആഹാരം സാത്വികമല്ലെങ്കിലും സ്വാദുകരങ്ങളും ഉദ്വേഗജനകങ്ങളുമായിരിക്കണം; ഒരു സ്ഥലത്തുനിന്നും മറെറാരു സ്ഥലത്തേക്കു മാറണമെങ്കിൽ പരിചാരകരും അംഗരക്ഷകരും ധർമ്മസചിവരും ആവശ്യമാണ്.

1934-ാം വത്സരപ്പിറവിയാണല്ലോ ഇന്നു നമ്മുടെ മുമ്പിൽ കാണുന്നതു്. ദുഃഖമെന്നതു് അറിഞ്ഞിട്ടില്ലാത്ത ചിലർക്കു വിശേഷാഡംബരത്തിനവകാശപ്പെട്ട ദിനമാണിതു്. എന്നാൽ ആശാകലുഷിതവും ദാരിദ്ര്യതപ്തവുമായ ഒരു നവീനകാലഘട്ടമായിട്ടേ ഭാവങ്ങൾ ഇതിനെ കുറിക്കുന്നുള്ളു. മനുഷ്യനോടൊ, ദൈവത്തോടു തന്നെയോ നന്ദിസൂചകമായി സ്മരിപ്പാൻ ഇവക്കൊന്നുംതന്നെയില്ല.

മധ്യരേഖയോടും സമുദ്രതീരത്തോടും അടുത്തു വർത്തിക്കുന്നവരെപ്പോലും ഹിമം പീഡയാൽ വിഷമിപ്പിക്കുന്നു. ഇതിനിടയിൽ മാരുതനും മാരിയും അത്ഭുതപൂർവമായി ക്ഷോഭിക്കുന്നുണ്ടു്. മാരിയുടെ ധാരയാലും കൊടുങ്കാററിന്റെ ചക്രഗതിയാലും ഗൃഹശൂന്യരും പഥികരും അഭയം പ്രാപിച്ച ഒരു പൊതുസങ്കേതം മാരുതക്ഷോഭത്താലൊ അധികൃതദൃഷ്ടി പതിച്ചിട്ടില്ലായിരുന്നതുകൊണ്ടോ നിലംപതിച്ചു അന്തർഹിതജനങ്ങളുടെ കഥ—ഹാ, ശാന്തം, പാപം.

മണലൊ ചളിയൊ വീണു ബഹുവ്രീഹിയല്ലാതായിത്തീർന്ന മേധാക്ഷേത്രത്തെ ഉഴുതുമറിച്ചു നവീനരീതിയിൽ കൃഷിചെയ്വാൻ പുതിയ കലപ്പയും ശാസ്ത്രവിദഗ്ദ്ധനും ആഗതമായ കാലമാണു് ഈ വത്സരം. പക്ഷെ കലപ്പ വലിക്കേണ്ട നന്ദികൾ ക്ഷീണസത്വങ്ങളും ക്ഷേത്രം ചൂടിളകുവാൻ

സംഗതിയുള്ളതും ആണ് എന്ന പരമാൎത്ഥം വിസ്മരിക്കത്തക്കതുമല്ല. അവധാനതയോടല്ലാതെ ചെയ്യുന്ന പരിഷ്കാരം പൂൎവ്വസ്ഥിതിയെ ഒന്നുകൂടി അധഃപതിപ്പിച്ചു എന്നും വന്നേക്കാം.

വേദാന്തമതം ദ്വൈതബുദ്ധിയെ സ്വപ്നസന്നിഭമെന്നു സിദ്ധാന്തിക്കുന്നു. സ്വപ്നത്തിൽ ചിലപ്പോൾ പൂൎവ്വാനുഭവം സ്വപ്നവും അപ്പോഴത്തേതു പരമാൎത്ഥവുമെന്നു തോന്നാറുണ്ട്. ഈ ജാഗ്രത്ത് ഉത്തരക്ഷണത്തിൽ പക്ഷെ സ്വപ്നവുമായേക്കാം. സ്വഭാവത്തിനു യാതൊരു മാററവും കൂടാതെ എന്നും നിലനില്ക്കുന്ന വസ്തുവാണു കൂടസ്ഥനെങ്കിലും സൎവ്വവ്യാപാരത്തിനു സാക്ഷിത്വം സ്വീകരിച്ചിട്ടുള്ളതുകൊണ്ടു കൂടസ്ഥചോദനം അംഗവ്യാപാരത്തിനു നിദാനമത്രെ.

"ഡമാക്രസി" പരാജയമെന്നു ചില മീമാംസകർ വാദിക്കുന്നുണ്ടെ ... ഈശ്വരാംശാധിക്യം കൊണ്ട് അംശാവതാരം എന്ന അവകാശം ...രക്ഷിച്ചുപോന്ന ഒരു ജനതയിൽ ഡമാക്രസിയിൽ കൂടി മാത്രമെ സ്ഥിതി...മത്വം സാധിക്കുകയുള്ളു. പക്ഷെ കൂടസ്ഥമായ ഭരണകേന്ദ്രത്തിന്റെ പ്രചോദനം മാത്രമെ ആവൃത്തത്തിൽ എവിടേയും വ്യാപരിക്കയുള്ളു.

തിരുവിതാംകൂറിൽ പ്രജാഭരണഛായയിൽ നിയമമണ്ഡലങ്ങളുടെ പരിഷ്കരണം ഫലോന്മുഖമാകുന്നതും ഈ വത്സരത്തിന്റെ ഒരു സ്വയ്യ സ്വഭാവമാണല്ലൊ. അഭിപ്രായവ്യത്യാസത്താലൊ സ്വാൎത്ഥചിന്തയാലൊ ഈ സ്ഥാപനത്തോട് അല്പം പ്രതിപക്ഷമുണ്ടായെങ്കിലും അതിൽ അന്തൎഹിതമായിരിക്കേണ്ട സാന്മാൎഗ്ഗികവശത്തിനുള്ള ന്യൂനതകൊണ്ട് ആ ചിത്തവൃത്തിക്കു സ്ഥായിഭാവമുണ്ടായില്ല.

"സാമ്പത്തികാധഃപതന"മെന്ന ദുൎദ്ദേവതയുടെ കരാളദംശനം ലോകത്തെ വിഷമൂൎഛയിൽ പൂൎവ്വാധികം ശക്തിയോടെ പതിപ്പിക്കുന്നു. ഇങ്ങനെ ഒരു അഹിതം നമ്മെ ഗ്രസിക്കുന്നതായി ചിന്തിക്കാതെ നാം ദാംഭികവൃത്തിയെ ആചരിച്ചു ജീവരക്തത്തിനു ശോഷണം വരുത്തുന്നു. ആഡംബരത്തിനു മാത്രമായി അനുഷ്ഠിച്ചുപോരുന്ന പല ചടങ്ങുകളും അനന്തരകാലത്ത് ആവശ്യങ്ങളെന്നു വരുന്നതാണ്. ഇങ്ങനെ വരുത്തിക്കൂട്ടിയ ആവശ്യങ്ങളിൽ പലതും ഇന്നു നമ്മെ വിഷമിപ്പിക്കുന്നുണ്ട്. അങ്ങനെ ഇരിക്കെ ഇന്നും ഓരോന്നു വലിച്ചുവയ്ക്കുന്നത് അഹങ്കാരമൊ വിവേകശൂന്യതയൊ ആൎക്കറിയാം?

ഇന്നത്തെ വിദ്യാഭ്യാസരീതികൊണ്ടു വ്യയഹേതുകങ്ങളായ പല ശീലവും നാം അറിയാതെ ശിശുക്കളിൽ ഉളവാകുന്നുണ്ട്. വിദ്യാഭ്യാസത്തിന്റെ സാംസ്കാരികവശത്തെ എത്രതന്നെ സയുക്തികം സ്ഥാപിച്ചാലും

അതിന്നു പ്രായോഗികവും സംസ്കൃതിപരവുമായ ചില വശങ്ങൾ കൂടിയുണ്ടായിരിക്കണമെന്നു് ഒരിക്കലും വിസ്മരിക്കരുതു്. ഇന്നത്തെ രീതിയും, അതിനെത്തുടരുന്ന നമ്മുടെ ചടങ്ങും അങ്ങനെ അല്ലാത്തതും സംഹാരകാരണവും ആയിത്തീൎന്നിട്ടുണ്ടു്.

വിദേശങ്ങളിൽ ഉണ്ടാക്കുന്ന നവീനപദാൎത്ഥങ്ങളെ സസന്തോഷം വാങ്ങിഉപയോഗിപ്പാനും അതിൽനിന്നുളവാകുന്ന ക്ഷണികസുഖങ്ങളിൽ ചാരിതാൎത്ഥ്യം അടയുന്നതിനും മാത്രമെ ഇന്നു നമ്മെ അഭ്യസിപ്പിക്കുന്നുള്ളു.

വിദേശങ്ങളിൽ ഉണ്ടാക്കുന്നവയിൽ "ഗ്രാമഫോൺ" എത്ര വലിയ ഒരു തുകയെയാണു് ഇവിടെനിന്നും അപഹരിക്കുന്നതു്. ഇതു കലയുടെ അഭിവൃദ്ധിയും അതിന്റെ പോഷണവുമെന്നു പറയുന്നവർ ഉണ്ടായേക്കാം. ശരാശരി രണ്ടണയ്ക്കുപോലും വകയില്ലാത്ത എത്ര സാധുസഹോദരങ്ങളുടെ വായിൽ മണ്ണടിച്ചു വിദേശകോശത്തെ പോഷിപ്പിച്ചുണ്ടാക്കുന്ന കലാഭിവൃദ്ധി ആക്കാണാദരണീയം?

ഓടിക്കളിച്ചുനടക്കുന്ന ശിശുക്കളെ നടക്കാൻപോലും അനുവദിക്കാതെ നാലു ഫർലാങ്ങ് അകലമുള്ള പാഠശാലയിലേയ്ക്കു മൂന്നുപ്രാവശ്യം ഒരു മോട്ടാർകാർ ഹാജരാകുന്നതു് എന്തു പരിതാപകരം! ധനദുൎവ്വിനിമയമെന്നാതിരിക്കട്ടെ. സാന്മാൎഗ്ഗികവും ശാരീരികവുമായ ന്യൂനതകൂടി ഇതുമൂലം വന്നുചേരുന്നുണ്ടു്. ചൈനയിൽ പെൺകുട്ടികളുടെ പാദം കൃത്രിമമായ ചില കൎമ്മംകൊണ്ടു സഞ്ചാരക്ഷമമല്ലാതാക്കിയിരുന്നതു സൗന്ദൎയ്യമെന്നു് അവർ എണ്ണിയിരുന്ന രൂപസിദ്ധികൊണ്ടു്. ഷൂസിട്ടു, മണ്ണിലും, കല്ലിലും ചവിട്ടിക്കാതെ വെറും കാഴ്ചദ്രവ്യങ്ങളായി ശിശുക്കളെ വളൎത്തുന്നവർ ജനസാമാന്യത്തിന്റെ എന്തു ക്ഷേമത്തെയാണു കാക്കുന്നതു്? എന്തു അഭിവൃദ്ധിയാണുളവാക്കുന്നതു്?

കാൎഷികമായും കൈത്തൊഴിൽവഴിയായും ഉണ്ടാക്കുന്ന ഉല്പന്നങ്ങളുടെ വിലക്കുറവുകൊണ്ടു് ഈ ന്യൂനപക്ഷക്കാൎക്കു രണ്ടു ഗുണം സിദ്ധിക്കുന്നു. നിസ്സാരമായ ഒരു തുകകൊണ്ടു് ആവശ്യസാമഗ്രികളെ സമ്പാദിക്കാം. ശേഷിക്കുന്ന തുക ആഡംബരത്തിനു്—പൗരുഷത്തെ ക്ഷീണിപ്പിക്കുന്ന ആഡംബരത്തിനു്—ദുൎവ്യയം ചെയ്യാം. ബഹുസഹസ്രം പാവങ്ങളുടെ ജീവരക്തം പല ഓവുകളിൽകൂടി ഊററിയെടുത്തു് ഒരു 'റിസർവായറി'ൽ സംഗ്രഹിച്ചു 'പൈപ്പു'വഴി ഒരു ന്യൂനപക്ഷത്തിന്റെ അമിതഭോഗങ്ങൾക്കു വിതരണംചെയ്യുന്നു. ഈ കാലത്തെ സൎവ്വസാമാന്യമായ ഭരണം എവിടെയും ഇതുതന്നെ.

അഞ്ചോ പത്തോ ലക്ഷം രൂപ വ്യയംചെയ്തു് ഒരു യജ്ഞം അവസാനിപ്പിച്ചു് അവഭൃതസ്നാനവും നടത്താം. അങ്ങനെ നൂറു യജ്ഞംകൊ

ണ്ടു് ഇന്ദ്രത്വവും സിദ്ധിച്ചേക്കാം. അതിനിടയിൽ വാമനൻ വളൻ മവ്വടി യായളന്നൊന്നും വരരുതെ. വല്ല വേശ്യാംഗനകളുടെ വ്യാമോഹവലയിൽ പെട്ടു യജ്ഞസമാപ്തി വന്നില്ലെന്നും വരാം. യജ്ഞകൃത്തുക്കളായ യജമാന ന്മാരെ! അഞ്ചുലക്ഷംകൊണ്ടു് ഒരു യജ്ഞം സമാപിക്കുന്നതിനേക്കാൾ രണ്ടു ണ വ്യയംചെയ്തു നാല്പതുലക്ഷം പട്ടിണിക്കാൎക്കു സുഖഭോജനം കൊടു ത്താൽ അകൈതവമായ ഹൃദയത്തോടെ അവർ ചെയ്യുന്ന പ്രാൎത്ഥന നി ങ്ങളെ ഇന്ദ്രോപരി ഒരു പദത്തിലേക്കു നയിക്കുന്നതായിരിക്കും.

നമ്മുടെ ആധുനികവിദ്യാഭ്യാസത്തിൻെറ രണ്ടാംനൂററാണ്ടാരംഭിക്കു ന്ന ഈ വത്സരം ജീവകാരുണ്യവും, മോക്ഷമാൎഗ്ഗവും തുറക്കുന്ന ഒരഭ്യസന പദ്ധതിയുടെ അവതരണംകൊണ്ടു ഭാവിസന്തതികളെ അനുഗ്രഹിക്കുമാ റാകട്ടെ.



## ഉൽകൃഷ്ടവിദ്യാഭ്യാസം.

(കെ. ആർ. കൃഷ്ണപിള്ള ബി. എ., ബി. എൽ.

(തുടൎച്ച)

ഇത്ര മഹത്തായ ഒരു ശിക്ഷണമാണു നിങ്ങൾക്കിവിടെ നിവൃത്ത മായിരിക്കുന്നതു്. ബുദ്ധിസംസ്കാരമെന്ന വിശിഷ്ടലാഭമാണു നിങ്ങൾക്കു സിദ്ധിച്ചിരിക്കുന്നതു്. ഗ്രാഡുവെററുകളുടെ സംഖ്യ വൎദ്ധിച്ചുപോയി എന്നു ചിലർ വിലപിക്കാറുണ്ടെങ്കിലും ഈ സ്ഥാനം ലഭിച്ചിട്ടില്ലാത്ത ലക്ഷോപല ക്ഷം ജനങ്ങളുടെയിടയിൽ നിങ്ങൾ ഇന്നും തുച്ഛമായ അല്പപക്ഷമാണെ ന്നുള്ളതു സ്പഷ്ടമാണല്ലോ. സ്ഥാനഗൗരവം ചുമതലയോടനുബന്ധമായിരി ക്കുന്നു. ഈ ഉൽകൃഷ്ടസ്ഥാനം നിങ്ങളിൽ ചുമതലകളെ ആരോപിക്കുന്നു. ഈ ചുമതലകളുടെ ശരിയായ നിൎവ്വഹണമാണു ഡിഗ്രി സമ്പാദിക്കുന്നതി നായി നിങ്ങൾ ചെയ്തിട്ടുള്ള മഹാശ്രമത്തെ ന്യായീകരിക്കേണ്ടതു്.

യൂണിവേഴ്സിററിയിലെ വിജയം നിമിത്തമുള്ള പ്രഥമോത്സാഹ ത്താൽ യുവാക്കന്മാൎക്കു തങ്ങളെക്കുറിച്ചു ക്രമാതീതമായ മതിപ്പു തോന്നിയേ ക്കാം. എന്നാൽ അനന്യസാധാരണമായ ഉൽകൃഷ്ടവിദ്യാഭ്യാസം, ആഭിജാ ത്യം, സ്ഥാനഗൗരവം മുതലായ പല യോഗ്യതകളുണ്ടെങ്കിലും യഥാൎത്ഥവും

വ്യാപകവുമായ ബുദ്ധിസംസ്കാരം ലഭിച്ചിട്ടുള്ള ഒരുവൻ മററുള്ളവരിൽ നിന്നു പഠിക്കുന്നതിൽ ഒരിക്കലും വിമുഖനായിരിക്കയില്ല. പണ്ഡിതശ്രേഷ്ഠനായ സർ ആൽഫ്രഡ് ലയൽ ഒരു കാലത്തു് ഉത്തരഇൻഡ്യയിൽ ലഫ്ററനൻറ് ഗവർണ്ണരായിരുന്നു. അവശ്യം അറിഞ്ഞിരിക്കേണ്ടതായ എന്തെങ്കിലും പുതിയ കാര്യം അറിയാതെ ഇൻഡ്യയിലെ ഒരു കൃഷിക്കാരനോട്ട് ഒരിക്കലും സംസാരിച്ചിട്ടില്ലെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. തൻെറ പ്രവിശ്യയിൽ സഞ്ചരിക്കുമ്പോഠം അനുചരന്മാരിൽനിന്നു പിരിഞ്ഞു കൃഷിക്കാരുടെ കൂട്ടത്തിൽ ചേൎന്നു ഗ്രാമകാര്യങ്ങളെപ്പററി സംഭാഷണം ചെയ്യുന്നതിൽ അദ്ദേഹം ഉത്സുകനായിരുന്നു. ഇതരന്മാരിൽനിന്നു ഗ്രഹിക്കാനും അനുപാരമായും ഔദ്ധത്യം കൂടാതെയും അവരെ ഗ്രഹിപ്പിക്കാനുമുള്ള സന്നദ്ധതയത്രെ സംസ്കൃതബുദ്ധിയുടെ ലക്ഷണം.

ഈ യൂണിവേഴ്സിററിയിലെ ജീവിതത്തിൻെറ തുടച്ചയും വികാസവുമെന്നാണു ലോകമാകുന്ന യൂണിവേഴ്സിററിയിലെ ജീവിതത്തെ ഗണിക്കേണ്ടതു്. ബഹുജനങ്ങളോടുള്ള സമ്പൎക്കത്തിൽ പഠിച്ചും പഠിപ്പിച്ചും നമ്മുടെ വിജ്ഞാനത്തെ വൎദ്ധിപ്പിക്കാനും വീക്ഷണഗതിയെ വികസിപ്പിക്കാനും അവിടെ അവസരമുണ്ടാകും. നമ്മുടെ സാമുദായികസ്ഥാനത്തിനും വിജ്ഞാനസമ്പത്തിനും അനുരൂപമാംവണ്ണം ഈ വിഷയത്തിൽ നമ്മേക്കാഠം കുറഞ്ഞവരെ സഹായിക്കുതന്നെയാണു നമുക്കുള്ള പ്രഥമകൎത്തവ്യം. എങ്കിലും നമുക്കു ലഭിച്ചിട്ടുള്ള സംസ്കാരത്തെ പോഷിപ്പിക്കയെന്നതും അപ്രധാനമല്ലാത്ത ഒരു കൎത്തവ്യമാകുന്നു. യൂണിവേഴ്സിററിവിദ്യാഭ്യാസം കഴിഞ്ഞതിൻെറ ശേഷം ബുദ്ധിവ്യാപാരങ്ങളിൽ വൈമുഖ്യവും പൂൎവാധികം ഉല്ക്കർഷോന്മുഖമായ മനസ്സിനെ വ്യവസായം ചെയ്യുന്നതിൽ അലസതയും പക്ഷെ യുവാക്കന്മാൎക്കു സംഭവിക്കുന്നുണ്ടായിരിക്കാം. ഏതെങ്കിലും ഒരു ജീവികാമാൎഗ്ഗത്തെ അംഗീകരിച്ചിട്ടുള്ള യുവാക്കന്മാരുടെ കൂട്ടത്തിൽ സ്വന്തമായി ഒരു ഗ്രന്ഥസഞ്ചയമുള്ളവരും, വിശ്രമവേളയിൽ പ്രതിദിനപത്രങ്ങളേക്കാഠം സാരതരമായ ഉപകരണങ്ങഠം മുഖാന്തരം അന്നന്നത്തെ ഉൽകൃഷ്ടവിചിന്തനങ്ങളെ മനസ്സിലാക്കാൻ ശ്രമിക്കുന്നവരും, എന്തെങ്കിലും വിഷയങ്ങളെക്കുറിച്ചു ക്രമാനുസാരമായി സ്വയം ചിന്തിക്കാൻ പരിശീലിക്കുന്നവരും എത്രപേരുണ്ടു്? പ്രലോഭനങ്ങളാലും ഭാഗ്യവൈപരീത്യങ്ങളാലും ജീവിതഗതിയിലെ കൎക്കശപ്രഹാരങ്ങളാലും പ്രക്ഷുബ്ധചിത്തരായി ആത്മവീൎയ്യത്തെതന്നെ അഭയംപ്രാപിക്കേണ്ടിവരുന്ന അവസരങ്ങളിൽ, ഉൽകൃഷ്ടാകാംക്ഷകളാൽ തുച്ഛങ്ങളായ ദൈനന്ദിനചൎയ്യകളിൽ നിന്നുയൎന്ന്, ഉന്നതാശയങ്ങളിൽ സമാധാനം നേടുന്നവർ വളരെയുണ്ടോ? സാമാന്യജനങ്ങളുടെ ചിന്തകളും വികാരങ്ങളുംതന്നെ വിദ്യാവിശാരദന്മാരുടെ മനസ്സിലും സ്ഥലം പിടിക്കുന്നു. പ്രൊഫ്സർ രാധാകൃഷ്ണൻ പറയുന്നു: "നമ്മേ അഭിമുഖീകരി

ക്കുന്ന ഗംഭീരപ്രശ്നങ്ങളെപ്പററി ആലോചിച്ചു തീർച്ചപ്പെടുത്താൻ നമുക്കു സമയമൊ ശേഷിയൊ ഉണ്ടാകുന്നില്ല. ജനസാമാന്യത്തിനു സർവപ്രാധാന്യം സിദ്ധിച്ചിരിക്കുന്നതിനാൽ അവരുടെ അഭിപ്രായങ്ങൾ എണ്ണത്തിൽ അവശ്യം കുറഞ്ഞവരായ ചിന്തകന്മാരുടെ അഭിപ്രായങ്ങളെ അധഃകരിക്കുന്നു. ചിന്താലുപ്തങ്ങളും സംരംഭികളും, ദോഷാവഹങ്ങളുമായ അഭിപ്രായങ്ങൾ പ്രശസ്തങ്ങളും സുചിന്തിതങ്ങളുമായവയെ നിഷ്കാസനം ചെയ്യുന്നു."

ആശയങ്ങളുടെ വില ഇടിഞ്ഞുപോകാതെ സൂക്ഷിക്കയാണു കൃതവിദ്യരായ ചിന്താശീലന്മാരുടെ ഒരു പ്രധാനപ്പെട്ട ചുമതല. യുദ്ധകാലത്തിനിപ്പുറം നോവലുകളും ജീവചരിത്രങ്ങളും വായിക്കുന്നതിലുള്ള ഭ്രമം മനുഷ്യസ്വഭാവത്തിൻെറ അപ്രധാനാംശങ്ങളെ ലക്ഷ്യീകരിച്ചിരിക്കുന്നതായി അവരിൽ ഒരു പണ്ഡിതൻ അഭിപ്രായപ്പെടുന്നു. ഇതു കണ്ടാൽ മനുഷ്യരുടെ പ്രകൃതിസിദ്ധമായ മനശ്ശക്തികളും അവരുടെ ആദർശങ്ങളും ആത്മീയഗുണങ്ങളുമല്ല, വികാരദുഷ്ടമായ മനസ്ഥിതിയും അഹങ്കാരവും പ്രതിലോമവൃത്തിയുമാണൊ മനുഷ്യസ്വഭാവത്തിൻെറ പ്രധാനാംശങ്ങളെന്നു ശങ്കിച്ചുപോകാം. നൈസർഗ്ഗികധർമ്മങ്ങളെക്കൊണ്ടല്ലാതെ യാദൃച്ഛികധർമ്മങ്ങളെ ആസ്പദമാക്കി മനുഷ്യനെ വിമർശിക്കുന്നതു് അശാസ്ത്രീയമാണെന്നുള്ളതിനു സംശയമില്ല. മനുഷ്യരിൽ എത്രതന്നെ അപകർഷം കാണുന്നുണ്ടെങ്കിലും കൂടുതൽ പ്രശസ്തിയും ഉൽക്കർഷവും സംസ്ക്കാരവും സിദ്ധിച്ചിട്ടുള്ളവരെ നോക്കിയാണു നാം മനുഷ്യസ്വഭാവത്തിൻെറ മാഹാത്മ്യം നിർണ്ണയിക്കേണ്ടതു്.

ഇപ്രകാരമുള്ള സംസ്കൃതമനസ്കന്മാർ നമുക്കു് അത്യാവശ്യമാണെന്നു ബ്രിട്ടീഷ്ശാസ്ത്രപണ്ഡിതസഭയിലെ അദ്ധ്യക്ഷൻ ഈയിടെ വാദിച്ചിരിക്കുന്നതു നോക്കുക. "യന്ത്രപ്രവർത്തനത്തിൽ നമുക്കു സിദ്ധിച്ചിട്ടുള്ള പുരോഗതിയെക്കുറിച്ചു് ഇന്നത്തെ ചിന്തകന്മാരുടെ മനോഭാവം ഒന്നു മാറിയിട്ടുണ്ടു്. ബഹുമാനം ആക്ഷേപത്താൽ സംയമിതമായിരിക്കുന്നു. സന്തുഷ്ടിയുടെ സ്ഥാനത്തിൽ സംശയവും സംശയത്തിൽനിന്നു സംഭ്രമവും ജനിച്ചിരിക്കുന്നു. ഈ പുരോഗതി ദുർഘടവും വിഫലവുമാണെന്നുള്ള ബോധവും ജനിച്ചിട്ടുണ്ടു്. ഇതു മഹത്തായ അനുഗ്രഹത്തെ സ്വീകരിക്കാൻ തക്കവണ്ണം മനുഷ്യൻെറ ധർമ്മബോധം പരിപക്വമല്ലായിരുന്നു. ധർമ്മബോധത്തിൻെറ മന്ദമായ അഭിവൃദ്ധിനിമിത്തം ഈ അനുഗ്രഹത്തോടു ചേർന്നുള്ള ഭീമമായ ചുമതലയെ വഹിക്കാൻ അവൻ ഇപ്പൊഴും സന്നദ്ധനായിട്ടില്ല. ആത്മാവിനെ ഭരിക്കേണ്ടതെങ്ങനെയെന്നറിയുന്നതിനുമുമ്പു പ്രകൃതിഭരണം അവന്നധീനമായിത്തീർന്നു." ഈ വാക്കുകളുടെ അർത്ഥം ഗംഭീരമാണു്. ഇന്നത്തെ ലോകവ്യാപിയായ ദുർഭിക്ഷത്തിൻെറ ഗൂഢകാരണങ്ങളെ ആരായുന്നവർക്കു് ഇതു വഴി കാണിച്ചേക്കാം.

കാര്യക്ലേശങ്ങളും വ്യഗ്രതകളും വന്നുകൂടി നിങ്ങളെ വിശിഷ്ടചിന്തകളിൽ നിന്നു വ്യതിചലിപ്പിച്ചേക്കാം. പരിഷ്കരിപ്പും യുക്തിയുക്തവുമായ രീതിയിൽ ഗൌരവമുള്ള പ്രശ്നങ്ങളെ അഭിമുഖീകരിക്കാനുള്ള വൈമനസ്യം ജീവിതമാർഗ്ഗത്തിൽ ഏതാനും ദൂരം സഞ്ചരിച്ചുകഴിയുമ്പോൾ, കൃതവിദ്യന്മാർക്കുപോലും ചിലപ്പോൾ ഉണ്ടാകാതിരിക്കുന്നില്ല. യുക്തിമാർഗ്ഗങ്ങളെ പ്രതിപാദിക്കുന്ന ന്യായശാസ്ത്രം അവർക്കഭിമതമല്ലാതെ വരുന്നു. പ്രാപഞ്ചികജീവിതം ന്യായശാസ്ത്രത്തേക്കാൾ വലുതാണെന്നത്രെ അവർ പറയുന്ന സമാധാനം. ഒരു റെയിൽവണ്ടി അതോടുന്ന റെയിൽപാളത്തെക്കാൾ വലുതാണെന്നു പറയുന്നതുപോലെയുള്ള അർത്ഥമെ ഇതിനുള്ളു. പാളത്തിൽ നിന്നു വണ്ടി തെററിയാലുള്ള കഥയെന്താണെന്നറിയാമല്ലൊ.

മനുഷ്യൻ ഒരു സത്യാന്വേഷിയാണെന്നുള്ളതത്രെ അവൻെറ പരമമായ യോഗ്യത. പരീക്ഷാവിജയത്തിനുള്ള സാക്ഷ്യപത്രം കിട്ടിക്കഴിഞ്ഞാൽ വായനയും വിചിന്തനവും മതിയാക്കാമെന്നു സംകല്പിക്കാത്ത വിദ്യാർത്ഥിക്കു മനശ്ശാന്തി ലഭിക്കുന്നതായിരിക്കും. അവൻ മററുള്ളവൎക്കു വഴി തെളിക്കാൻ ഒരു ഉജ്ജ്വലദീപമായിരിക്കയും ചെയ്യും. വ്യാപാരങ്ങളിലും പൊതുകാര്യങ്ങളിലുമുള്ള ഉപയോഗത്തെ ഗണിച്ചില്ലെങ്കിലും, തന്മാത്രതന്നെ മഹാമൂല്യമായ ബുദ്ധിമാഹാത്മ്യത്തിൻെറ പ്രശസ്തനിലയെ ഏതു രാജ്യത്തും പരിപാലിക്കുന്നതു് അവനും അവനെപ്പോലെയുള്ളവരുമാകുന്നു. ശരീരപോഷകമായ ആഹാരംകൊണ്ടുമാത്രം മനുഷ്യൻ ശ്രേഷ്ഠനായിത്തീരുന്നില്ല. മനസ്സിനു് ആരോഗ്യകരമായ ആഹാരം സത്യമാണു്. സത്യത്തെ അറിയാനും മതിക്കാനും നിങ്ങളുടെ മനസ്സിനെ തയാറാക്കുകയാണു യൂണിവെഴ്സിററി പരിശീലനത്തിൻെറ ഏകോദ്ദേശം. നിങ്ങൾക്കു ലഭിച്ചിട്ടുള്ള മഹനീയസംസ്കാരത്തെ സമസൃഷ്ടരുടെ കുശലത്തിനായി വിനിയോഗിക്കയാണു നിങ്ങളെപ്പോലെ ഭാഗ്യവാന്മാരായവരുടെ ധൎമ്മം. ഇക്കാര്യത്തിൽ നിങ്ങൾക്കുള്ള ചുമതല മുൻതലമുറകളിലേതിനേക്കാൾ ഭാരമേറിയതാകുന്നു. എന്തെന്നാൽ പഴയ ആശയങ്ങളേയും ആചാരങ്ങളേയും അവലംബിക്കുന്നതു മേന്മയായി ഗണിക്കപ്പെടുന്ന ഒരു കാലഘട്ടത്തിലേക്കാണു നിങ്ങൾ പ്രവേശിച്ചിരിക്കുന്നതു്. ഇതെത്രയോ തുച്ഛമായ അഭിപ്രായം! കാലപ്പഴക്കമുള്ളതെല്ലാം കാലോചിതമല്ലെന്നു വിചാരിക്കാമൊ? മതം സന്മാർഗ്ഗബോധം, സമുദായം ഈ വിഷയങ്ങളിൽ ആദരണീയങ്ങളായ ആചാരങ്ങളുടേയും അധിഷ്ഠാനഭൂതങ്ങളായ തത്വങ്ങളുടേയും സ്ഥാനത്തു ക്ഷുദ്രബോധങ്ങൾ അപഹരിച്ചേക്കുമെന്നു് ഒരപകടം കൂടി ഈ അഭിപ്രായത്തിനുണ്ടു്. കാലാന്തരപ്രാപ്തമായ സ്ഥിതിയെ നിർമാർജ്ജനം ചെയ്യാൻ നമുക്കു സാധിക്കയില്ല. എങ്കിലും അതിൻെറ ഗുണാംശത്തെ പോഷിപ്പിക്കാൻ കഴിയും. പരമ്പരാസിദ്ധമായ അവസ്ഥകളെ ഇന്നത്തെ ആവശ്യങ്ങളോടു സമുചിത

മായി സംയോജിപ്പിക്കുക, പൂർവ്വന്മാർ നേടിവച്ചിട്ടുള്ള വിജ്ഞാനസമ്പത്തിൽ നിന്ന് ആലോചനാപൂർവ്വം അംഗീകരിക്കുക, ജനതയുടെ സ്വഭാവവിശേഷത്തിനനുരൂപമായി അതിനെ അനുസന്ധാനം ചെയ്ക — ഇങ്ങനെയാണ് ഓരോരാജ്യക്കാർ അവരുടെ പരിഷ്കാരത്തിന്റെ ശില്പവിധാനം നിർവഹിച്ചിട്ടുള്ളതു്. ഭാരതീയർക്കു ശ്രേഷ്ഠമായ ഐതിഹ്യസമ്പത്തു വളരെയുണ്ട്. അതിനെ അംഗീകരിക്കയും അനുസന്ധിപ്പിക്കയും ചെയ്യുന്നതിൽ സംസ്കാരജന്യമായ നിങ്ങളുടെ സകല ബുദ്ധിശക്തികളും അനവദ്യമായ വിവേകവും ആവശ്യമുണ്ട്. അതുകൊണ്ടു മാത്രമേ സങ്കുചിതമായ മാമൂൽ ബന്ധത്തിന്റേയും സാഹസികമായ പരിവർത്തനത്തിന്റേയും ഇടയ്ക്കാണ് അഭയസ്ഥാനമെന്നുള്ള സത്യത്തെ സന്ദർശിക്കാനും പരിപാലിക്കാനും നിങ്ങൾക്കു സാധിക്കയുള്ളു.

നല്ലതാകട്ടെ ചീത്തയാകട്ടെ, ആശയങ്ങളാണു ലോകത്തെ ഭരിക്കുന്നതു്. നിരവദ്യങ്ങളും സാരോത്തമങ്ങളുമായ ആശയങ്ങൾ ലോകത്തിൽ അധികപ്പെട്ടുപോയി എന്നൊരിക്കലും വരുന്നതല്ല. അങ്ങനെയുള്ള നവീനാശയങ്ങളെ അവതരിപ്പിക്കുന്നവരുടെ എണ്ണം വളരെ വളരെ ചെറുതാണ്. യൂണിവേഴ്സീററിയിലെ പരിശീലനത്താൽ ആ മഹാശ്രമത്തിനു സജ്ജീകൃതരായ നിങ്ങൾ അവരുടെ ചെറിയ സംഘത്തെ വർദ്ധിപ്പിക്കുമാറാകട്ടെ! അന്നു നിങ്ങൾ ലോകോൽകർഷത്തിനു ഹേതുഭൂതരും മനുഷ്യവർഗ്ഗത്തിന്റെ അഭിമാനസ്തംഭങ്ങളും യൂണിവേഴ്സിററിയുടെ ബഹുമാന്യരായ അംഗങ്ങളും പരമാർത്ഥത്തിൽ ഭാരതഭൂമിയുടെ ശ്ലാഘാർഹരായ സന്താനങ്ങളുമായിത്തീരുന്നതായിരിക്കും.

## പ്രതിഭ. (Imagination)

(ആർ. ഈശ്വരപിള്ള ബി. എ.)

പ്രതിഭ അല്ലെങ്കിൽ 'മനോധർമ്മം' അല്പമെങ്കിലും ഇല്ലാത്ത മനുഷ്യർ വളരെ കുറവാണ്. അതു ചിലരിൽ കൂടുതലും ചിലരിൽ കുറവും എന്നുള്ള വ്യത്യാസമേയുള്ളു. ഇതു മനുഷ്യബുദ്ധിയുടെ ഒരു ശക്തിവിശേഷമാണ്. ഇതു് അഭ്യസനംകൊണ്ടു കുറച്ചൊക്കെ വികസിപ്പിക്കാമെങ്കിലും ഒട്ടുമിക്കവാറും സ്വതസിദ്ധമായിട്ടാണിരിക്കുന്നതു്. ഇതിനെ നാം "വാസ

നാബലം" എന്നാണു സാധാരണ പറയാറുള്ളതു്. അതായതു പ്രകൃതിദത്തമായ ഒരു അനുഗ്രഹമെന്നാണ്. ബാലന്മാരിലും യുവാക്കന്മാരിലും ഇതു സവിശേഷം പ്രകാശിച്ചുകാണുന്നു. മനുഷ്യർ പ്രകൃതിയെ വിട്ടു ലോകവ്യാപാരത്തിൽ നിമഗ്നരാകുമ്പോൾ ബുദ്ധിയുടെ ഈ വിശിഷ്ടശക്തി പ്രായേണ അന്യോന്മുഖമായി ഭവിക്കുന്നു. അവ ശൈശവാവസ്ഥയിൽ ഇരുന്നപ്പോളാണ് അവരിൽ ഈ ശക്തി അത്യധികം പ്രഫുല്ലമായിരുന്നതു്. ഇതുകൊണ്ടാണു മനുഷ്യചിന്തകൾ ആദ്യം കാവ്യരൂപത്തിൽ വെളിപ്പെട്ടുവാൻ ഇടയായതു്. പ്രകൃതിവസ്തുക്കളെക്കുറിച്ചു് ഇന്നുള്ള സൂക്ഷ്മജ്ഞാനം അന്നു് ഇല്ലാതിരുന്നതിനാലും രഹസ്യം അവയെ ആവരണം ചെയ്തിരുന്നതിനാലും നമ്മുടെ മനോധർമ്മം അവയ്ക്കു ചൈതന്യവും ചേഷ്ടകളും കല്പിച്ചുവന്നു. എന്നാൽ നാം പ്രകൃതിവസ്തുക്കളുമായി അട്ടുത്തു പെരുമാറുകയും അവയെക്കുറിച്ചുള്ള ജ്ഞാനം നമുക്കു ക്രമേണ വർദ്ധിച്ചുവരികയും ചെയ്തപ്പോൾ നമ്മുടെ മനോധർമ്മം അവയ്ക്കാരോപിക്കുന്ന അസാധാരണത്വവും ദിവ്യത്വവും സാമാന്യദൃഷ്ടിയിൽ ക്രമേണ കുറഞ്ഞുകുറഞ്ഞുവന്നു. എന്നാൽ ലോകത്തിനു് ഒരു വശം മാത്രമല്ല ഉള്ളതു്. പ്രത്യുത അതു വിവിധമുഖത്തോടുകൂടിയാണു സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു്. മനുഷ്യനു് അവയെ ഗ്രഹിക്കാനുള്ള ശക്തിവിശേഷങ്ങളും ബുദ്ധിക്കു നൽകപ്പെട്ടിരിക്കുന്നു. പക്ഷേ എല്ലാവരിലും എല്ലാശക്തികളും വികസിതങ്ങളായി എന്നു വരികയില്ല. ചരിത്രകാരൻ, തത്വശാസ്ത്രജ്ഞൻ, സാഹിത്യകാരൻ, ചിത്രകാരൻ, രാജ്യതന്ത്രജ്ഞൻ, യോഗി, വേദാന്തി, ശാസ്ത്രജ്ഞൻ, കവി, ശില്പി മുതലായവർ ലോകത്തെ വെവ്വേറെ ദൃഷ്ടികൾ കൊണ്ടാണു വീക്ഷിച്ചുവരുന്നതു്. അതായതു വെവ്വേറെ മനോഭാവം അവലംബിച്ചാണ് അവലോകനം ചെയ്യുന്നതു്. പ്രകൃതിയുടെ എല്ലാ മുഖങ്ങളും ആരും വീക്ഷിച്ചുകഴിഞ്ഞിട്ടില്ല. എന്തുകൊണ്ടെന്നാൽ ബുദ്ധിയുടെ വിവിധശക്തികളും ഇനിയും വികസിച്ചുകഴിഞ്ഞിട്ടില്ല. ശാസ്ത്രജ്ഞന്മാർ, ചരിത്രകാരന്മാർ, രാജ്യതന്ത്രജ്ഞന്മാർ മുതലായവരിൽ മനോധർമ്മപ്രയോഗം അല്പം അസ്ഥാനത്തിലായിരിക്കും. അവർ വസ്തുക്കളുടേയോ കാര്യങ്ങളുടേയോ യാഥാർത്ഥ്യത്തിലാണു വ്യാപരിക്കേണ്ടതു്. പ്രത്യുത കവി, സാഹിത്യകാരൻ, ചിത്രകാരൻ മുതലായവർ ലോകാവലോകനം ചെയ്യുന്നതു യാഥാർത്ഥ്യത്തിൽ കവിഞ്ഞുനില്ക്കുന്ന ഒരു വീക്ഷണകോണത്തെ അവലംബിച്ചാണ്. ഇവർ സകല വസ്തുക്കളും മററുള്ളവർ കാണുന്നതുപോലെ മാത്രമല്ല അതിൽ കവിഞ്ഞ ഒരു രൂപത്തിലും സ്വഭാവത്തിലും കൂടി കാണുന്നു. ഭാവനാശക്തി ഒരു കുഴൽക്കണ്ണാടിപോലെയാണ്. സാധാരണ ദൃഷ്ടിക്കു് അദൃശ്യങ്ങളായ വസ്തുക്കളെ അത്യുദൃശ്യങ്ങളാക്കുകയും അവയെ കൂടുതൽ വലിപ്പത്തിൽ നമ്മെ കാണിക്കയും ചെയ്യുന്നു. ഇപ്രകാരം വസ്തുക്കൾക്കു പുതിയ വർണ്ണരൂപങ്ങൾ നൽകി രമ്യ

ങ്ങളാക്കുന്ന ആ ബുദ്ധിശക്തി എന്താണെന്നു ആലോചിക്കാം. ഇതു് അത്ര സുകരമായ കാൎയ്യമല്ല. മനസ്സിന്റെ വിവിധശക്തികൾക്കു ശരിയായ നിൎവ്വചനം നൽകുന്നതു സാധ്യമാണൊ എന്നു സംശയമാണു്. "പ്രതിഭ" എന്നുള്ളതു ചുരുക്കത്തിൽ പറയുന്നതായാൽ ബുദ്ധിയുടെ നിൎമ്മാണശക്തിയാണു്. നാം ഇന്ദ്രിയങ്ങൾ വഴിക്കൊ അനുഭവം വഴിക്കൊ ഗ്രഹിച്ചിട്ടുള്ള വസ്തുജ്ഞാനത്തിന്റെ അംശങ്ങളെ സംഘടിപ്പിച്ചു് ആകർഷണീയങ്ങളും രസപ്രദങ്ങളുമായ നവീനരംഗങ്ങളെ സൃഷ്ടിക്കുന്നതിനുള്ള വാസനയാണു പ്രതിഭ അല്ലെങ്കിൽ മനോധൎമ്മം എന്നുള്ളതു്. ഇതു് എല്ലാവൎക്കും സാധിക്കത്തക്ക ഒരു സംഗതിയല്ലല്ലൊ. ചില അനുഗ്രഹീത പുരുഷന്മാൎക്കു മാത്രമെ കഴികയുള്ളു. ഈ വിഷയത്തിൽ ഐന്ദ്രജാലികനായ ഷേക്സ്പീയർ തന്നെ പറയുന്നതു നോക്കുക. "ഭ്രാന്തനും കവിയും, കാമുകനും മനോധൎമ്മംകൊണ്ടു നിബിഡീകൃതന്മാരാണു്. കവിയുടെ ദൃഷ്ടി ഉല്ലസിതമായ ഉന്മാദത്താൽ പ്രകമ്പിതമായിട്ടു ഭൂമിയിൽനിന്നും ആകാശത്തിലേക്കും ആകാശത്തിൽനിന്നും ഭൂമിയിലേക്കും പായുന്നു. പ്രതിഭാശക്തി അജ്ഞാതവസ്തുക്കളെ ചിത്രീകരിക്കുമ്പോൾ കവിയുടെ തൂലിക അവയ്ക്കു് ആകൃതി നൽകുകയും സങ്കല്പവസ്തുക്കൾക്കു സ്ഥാനവും നാമവും പ്രദാനം ചെയ്യുകയും ചെയ്യുന്നു. ഇപ്രകാരമാണു മഹാകവി പ്രതിഭയുടെ വ്യാപാരത്തെ വൎണ്ണിക്കുന്നതു്. ഇദ്ദേഹംതന്നെ നിൎമ്മാണശക്തിയുടെ കേളീരംഗം ആയിരുന്നു എന്നു പറയേണ്ടതില്ലല്ലൊ.

പ്രതിഭയുടെ സൃഷ്ടി മിക്കവാറും ഒരു നിയമമനുസരിച്ചും യുക്തിക്കനുസരണമായും ഇരിക്കും. പ്രായേണ അതിന്റെ പ്രേരകശക്തി തീവ്രമായ മനോവികാരമായും ഇരിക്കും. മനോധൎമ്മത്തിന്റെ പ്രധാന ഉദ്ദേശ്യം രസപ്രദാനമായതുകൊണ്ടു വസ്തുക്കളെ വിവേകപൂൎവ്വം സംഘടിപ്പിക്കേണ്ടതു് അത്യാവശ്യമാണു്. അല്ലാത്തപക്ഷം നാം സൃഷ്ടിക്കുന്ന രംഗങ്ങളാകട്ടെ വസ്തുക്കളാകട്ടെ അസ്ഥാനങ്ങളിലായിപ്പോയി എന്നു വരാം. അവ ഭ്രാന്തന്മാരുടെ മനോധൎമ്മപ്രയോഗംപോലെ അസംബന്ധമായിത്തീരുന്നതാണു്. കാമുകന്മാരുടെ മനോധൎമ്മവും വിവേകാഭാവംകൊണ്ടും നിയമിതമല്ലാത്തതുകൊണ്ടും മേൽപ്രകാരംതന്നെ ആയിരിക്കാനെ തരമുള്ളു. നമ്മുടെ ഇന്ദ്രിയജ്ഞാനങ്ങളേയൊ അനുഭവജ്ഞാനങ്ങളേയൊകൊണ്ടു് പുതിയ രംഗങ്ങൾ സൃഷ്ടിക്കുമ്പോൾ അവയുടെ അംശങ്ങളായ വസ്തുക്കൾക്കു് അന്യോന്യവൈപരീത്യമൊ യോജിപ്പില്ലായ്കയൊ വരാതെ ചേരുന്നപടി ചേൎക്കുന്നതിലാണു രസം ജനിക്കുന്നതു്. ഭ്രാന്തനും കാമുകനും ബുദ്ധിഭ്രമംനിമിത്തം ഇതു സാധിക്കയില്ല. ഇതിനുള്ള വാസന അല്ലെങ്കിൽ കുശലത അനുഗ്രഹീതന്മാരായ കവികൾക്കും നാടകകൎത്താക്കന്മാൎക്കും ആഖ്യായികാനിൎമ്മാതാക്കൾക്കും ചിത്രകാരന്മാർ ശില്പികൾക്കും മാത്രമെ ഉണ്ടായിരിക്കാൻ തരമുള്ളു. ഇതിനു

സ്വാഭാവികമായും സൂക്ഷ്മമായും ഉള്ള സൗന്ദര്യബോധവും അത്യാവശ്യമാണ്. രത്നശോധകനെപ്പോലെ രമ്യവസ്തുക്കളെ തിരഞ്ഞെടുക്കുന്നതിന് ഇതു് ഏററവും ഉപയുക്തമായിട്ടുള്ളതാണ്. വസ്തുക്കളെ സാധാരണ ദൃഷ്ടികൊണ്ടല്ല ഇവർ വീക്ഷിക്കുന്നതു്. പ്രതിഭാദൃഷ്ടി പ്രകൃതിവസ്തുക്കളുടെ ഹൃദ്യവും രമ്യവുമായ വശത്തെയാണു കാണുന്നതും കാണിക്കുന്നതും. പ്രതിഭയ്ക്കു വസ്തുക്കളെ ഇന്ദ്രജാലം കൊണ്ടെന്നപോലെ രൂപാന്തരപ്പെടുത്തുന്നതിനും നിറംപിടിപ്പിക്കുന്നതിനും ഉള്ള ശക്തിയുണ്ട്. പ്രതിഭാശക്തിയും വികാരശക്തിയും പലപ്പോഴും സഹചാരികളാണ്. ഇതുകൊണ്ടാണ് ഒരു കാമുകൻ "ഹെല്ലൻെറ സൗന്ദര്യം ഒരു കാപ്പിരിയുടെ പുരികത്തിൽ കാണുന്നു" എന്നു ഷേക്സ്പീയർ പറഞ്ഞിരിക്കുന്നതു്. എന്നാൽ പ്രതിഭാവിലാസം അഭ്യസനം കൊണ്ടുണ്ടാകുന്ന ഒരു ഗുണമല്ലെന്നു പറഞ്ഞുവല്ലൊ. അതു ജന്മസിദ്ധമായിട്ടുള്ളതാണ്. ഉണ്ടാക്കിയാൽ ഉണ്ടാകുന്നതല്ല. അതുകൊണ്ടാണു കവികൾ ജാതന്മാരാണെന്നു പറയപ്പെട്ടിരിക്കുന്നതു്. എന്നാൽ ഇന്നു പലരുടെ അഭിപ്രായവും അങ്ങിനെയാണെന്നു തോന്നുന്നില്ല. ബലാദാകർഷിച്ചാൽ വരുമെന്നാണത്രെ. ഇതു വാസ്തവമായിരുന്നു എങ്കിൽ ഇന്നു ലോകത്തിൽ നമുക്ക് അസംഖ്യം യഥാർത്ഥകവികൾ ഉണ്ടായിരിക്കുമായിരുന്നു. എന്നാൽ ലോകത്തിൽ കവികളുടേയും മററും സംഖ്യ പരിമിതമായിട്ടു മാത്രം കാണുന്നതുകൊണ്ടു വാസ്തവം നേരെ മറിച്ചാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഭാരതം എത്ര ശതാബ്ദത്തിൻെറ വന്ധ്യത്വം കഴിഞ്ഞാണ് ഒരു ടാഗോറിനെ പ്രസവിച്ചതു്. ഒരു വാല്മീകിയും ഒരു കാളിദാസനും ഒരു ഹോമറും ഒരു ഷേക്സ്പീയറും ഉണ്ടാവാൻ ലോകർ എത്ര നാൾ നിന്നിമേഷരായി കാത്തിരിക്കേണ്ടിവന്നു. ഇന്നു ലോകർ അവരെയാണ് ആരാധിക്കുന്നതു്. ഇത്രയും പറഞ്ഞതുകൊണ്ടു പ്രതിഭാശക്തി അസുലഭമായ ഒരു അനുഗ്രഹമാണെന്നു വിചാരിക്കേണ്ടതാണ്. ചിത്രകാരന്മാർ, വാഗ്മികൾ, നാടകകർത്താക്കന്മാർ മുതലായവരെപ്പററിയും ഇതു വാസ്തവമാണ്. എന്നാൽ ഇതിനിടയ്ക്കു കവികൾ ഉണ്ടായിട്ടില്ലെന്നു പറയുന്നില്ല. അനേകംപേർ ഉണ്ട്. പക്ഷെ അവർ ഓരോ കാലത്തിലേയൊ ദേശത്തിലേയൊ കവികൾ ആയിരിക്കാം. ലോകകവികളായി ഗണിക്കാൻ വഴിയില്ല. എന്നിരുന്നാലും അവരും പ്രതിഭാവിലാസത്താൽ അനുഗ്രഹീതന്മാർ തന്നെയാണ്. കാവ്യകലയുടെ ഉദ്ദേശ്യം ജ്ഞാനത്തോടുകൂടി ആനന്ദത്തെ സംയോജിപ്പിക്കയും യുക്തിയോടുകൂടി പ്രതിഭയെ സംഘടിപ്പിക്കയുമാണ്. ഇതു നിർമ്മാണചതുരത ഇല്ലാതെ സാധിക്കയില്ല. നമുക്കു പല വഴിക്കും ജ്ഞാനം ഗ്രഹിക്കാൻ സാധിച്ചേക്കാം. എന്നാൽ നമുക്കു സിദ്ധിക്കുന്ന ജ്ഞാനത്തെ രസപ്രദമായ വിധത്തിൽ കാവ്യോപകരണമാക്കുന്നതിനും പ്രകൃതിയെ ചിത്രീകരിക്കുന്നതിനും സങ്കല്പിതവസ്തുക്കളെ യഥാ

ത്ഥീകരിക്കുന്നതിനും സമത്ഥമായിരിക്കുന്ന ഒരു പ്രതിഭാശക്തി അത്യാവശ്യമാണ്. ഇതു് അധികം കവികൾക്കും ഉണ്ടെന്നു പറവാൻ തരമില്ല. മെക്കാളി പറയുന്നതുപോലെ പരിഷ്കാരം വദ്ധിക്കുന്തോറും 'കവിത' ക്ഷയിച്ചു വരികയേയുള്ളൂ. പ്രതിഭാശക്തിയുടെ വിഹാരകാലത്തിൽനിന്നും ലോകം അകന്ന് അകന്നു വരികയാണ്. മനുഷ്യവഗ്ഗം ശൈശവാവസ്ഥയെ അതിക്രമിച്ചു കഴിഞ്ഞു. ലോകത്തെ ആവരണം ചെയ്തിരുന്ന മറയും ക്രമേണ മാറിമാറി വരികയാണ്. ജീവിതവ്യാപ്രതിദിനം ക്ലേശാവഹമായി ഉപജീവനമാഗ്ഗാന്വേഷണം നമ്മെ ഇതരവിഷയങ്ങളിൽ നിന്നും പിൻവലിക്കുന്നു. അതുകൊണ്ടു കേവലം ആനന്ദസന്ദായി ആയിരിക്കുന്ന പ്രതിഭാശക്തിക്കു സ്വൈരമായി വളരുന്നതിനുള്ള സൗകര്യം കുറഞ്ഞതാണിരിക്കുന്നതു്. എങ്കിലും അതു മനുഷ്യന്റെ ഉള്ളിൽ ഉജ്വലിക്കുന്ന ഒരു ശക്തിയാകകൊണ്ടു് അവസരം കിട്ടുമ്പോഴൊക്കെയും പ്രത്യക്ഷപ്പെടാതെ ഇരിക്കാൻ തരമില്ല. ഇതാണ് ഇന്നു ടാഗോർരൂപത്തിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നതു്.

ചിത്രമെഴുത്തും പ്രതിഭാവിലാസത്തിന്റെ മറെറാരു രൂപമാണ്. ചിത്രകാരനും കവിക്കും പ്രതിഭാവിലാസം ഒഴിച്ചുകൂടാത്ത ഒന്നാണ്. 'ചിത്രം ഒരു ശബ്ദവിവജ്ജിതമായ കാവ്യമാണ്'. ഒരു 'കാവ്യം ശബ്ദാത്മകമായ ചിത്രവുമാണ്.' എന്നു പറയപ്പെട്ടിരിക്കുന്നു. രസപ്രദാനമാണു രണ്ടിന്റേയും ഉദ്ദേശ്യം. കവി അലങ്കാരപരിലസിതമായ വാഗ്വിലാസം കൊണ്ടും, ചിത്രകാരൻ മനോഹരങ്ങളായ വണ്ണവിന്യാസംകൊണ്ടും ഉദ്ദേശ്യത്തെ സാധിക്കുന്നു. എന്നാൽ ബുദ്ധിയുടെ നിമ്മാണപരമായ ശക്തി രണ്ടിനും അത്യാവശ്യമായ നിമിത്തകാരണമാണ്. രണ്ടും വാസ്തവത്തിൽ നിന്നു ഭാവിതത്തിലേക്കു നമ്മെ നയിക്കുന്നു. രണ്ടും അവയുടെ പ്രത്യക്ഷരൂപംകൊണ്ടല്ല, അവ സൂചിപ്പിക്കുന്ന വിശിഷ്ടചിന്തകൾകൊണ്ടാണു മനസ്സിനെ ആനന്ദിപ്പിക്കുന്നതു്. 'ചിത്രം ഒരു ചിന്തയുടേയും വസ്തുവിന്റേയും മദ്ധ്യേയുള്ള ഒരു ഘട്ടമാണ്.' അതു ചിന്തയേക്കാൾ സ്ഥൂലവും വസ്തുവിനേക്കാൾ സൂക്ഷ്മവുമാണെന്നാണു താല്പര്യം. എന്നാൽ ഉപകരണങ്ങളുടെ ന്യൂനതനിമിത്തം ചിത്രകാരന്റെ മനസ്സിൽ പ്രകാശിക്കുന്ന മാതൃകയിൽനിന്നും ചിത്രം ഏറക്കുറെ താണപടിയിൽ മാത്രമെ വത്തിക്കയുള്ളൂ.

വാഗ്മിക്കും പ്രതിഭാവിലാസം ഏറക്കുറെ കൂടാതെ കഴികയില്ല. ശ്രോതാക്കളെ വശീകരിക്കുന്നതിനും സ്വാഭിപ്രായത്തോടു യോജിപ്പിക്കത്തക്കവണ്ണം പ്രേരിപ്പിക്കുന്നതിനും കേവലം യുക്തി മാത്രം മതിയാകുന്നതല്ല. വസ്തുക്കളെ ചിലപ്പോൾ യഥാർത്ഥത്തിൽനിന്നും വലുതാക്കിയും അധികം ആകഷണീയമാക്കിയും കാണിക്കേണ്ട ആവശ്യം ഉണ്ടു്. ഇവിടെ പ്രതിഭാ

ശക്തിയെ അവലംബിക്കാതെ നിവൃത്തിയില്ല. അലങ്കാരങ്ങളും സാദൃശ്യങ്ങളും ഉദാഹരണങ്ങളും അത്യാവശ്യമായി വരും. വികാരങ്ങളെ ജനിപ്പിക്കുന്നതിനും അവയെ ഉദ്ദീപിപ്പിക്കുന്നതിനും ഇതു് ഉപയുക്തമായി വരും. ദൃഷ്ടാന്തങ്ങൾ സുലഭമാകയാൽ ഇവിടെ ഉദ്ധരിക്കുന്നില്ല.

ആഖ്യായികാകർത്താക്കന്മാർക്കും നൂതനരംഗങ്ങളേയും വിവിധസ്വഭാവത്തോടുകൂടിയ സ്ത്രീപുരുഷന്മാരേയും സൃഷ്ടിക്കയും സംഭവങ്ങളെ വർണ്ണിക്കയും മനുഷ്യസ്വഭാവത്തെ ചിത്രീകരിക്കയും മററും ചെയ്യേണ്ടിയിരിക്കുന്നതിനാൽ മനോധർമ്മം സാമാന്യത്തിലധികം വേണ്ടിയിരിക്കുന്നു. ഇതു യഥാർത്ഥആഖ്യായികകളെ പററിയാണു പറയുന്നതു്. കേവലം അനുകരണത്തിനു പ്രതിഭാശക്തിയുടെ ആവശ്യം അല്പമെങ്കിലും ഉണ്ടോ എന്നു സംശയിക്കുന്നു. ഇന്നു നോവലുകൾ ധാരാളം ഉണ്ടായിക്കൊണ്ടിരിക്കുന്ന കാലമാണല്ലോ. പ്രതിഭാശക്തിയുടെ വ്യയം ഇതിലേക്കു് എത്രമാത്രം ആവശ്യമുണ്ടെന്നു നിർണ്ണയിക്കാൻ തരമില്ല. കുറച്ചൊക്കെ വേണ്ടിവരാം.

നമ്മുടെ പുരാണകർത്താക്കന്മാർ കവികളുംകൂടി ആയിരുന്നതുകൊണ്ടു് അവരുടെ കൃതികളിൽ ഭാവിതമൊ വാസ്തവമൊ അധികം ഉള്ളതെന്നു് ഇന്നു തിരിച്ചറിവാൻ പ്രയാസമാണു്. ചിലപ്പോൾ നമ്മുടെ പ്രതിഭാശക്തിയെ അല്പം ക്ലേശിപ്പിക്കാതെയും ഇരിക്കുന്നില്ല. പുരാണങ്ങളെ വായിക്കണമെങ്കിൽ നമുക്കു നമ്മുടെ മനോധർമ്മത്തെ സദാ ആശ്രയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഇവിടെ വേണ്ടതായ മനോധർമ്മം യുക്തിയുക്തവും നിയമിതവുമായാൽ മതിയാകയില്ല. അതിനു് അനിയന്ത്രിതപ്രതിഭാസഹായം അത്യാവശ്യമാണു്. മനുഷ്യബുദ്ധിക്കു ഗ്രഹിക്കാൻ പാടില്ലാത്ത പല സംഗതികളും വിശ്വസിക്കുന്നതിനായിട്ടു് അവ നമ്മെ ക്ഷണിക്കുന്നു. യുക്തിയേയൊ വിവേചനാശക്തിയേയൊ ഉപയോഗപ്പെടുത്തുന്നതിനു് അവ നമ്മെ അനുവദിക്കുന്നില്ല. ഇതുനിമിത്തം പുരാണങ്ങളെ സംശയദൃഷ്ടികൊണ്ടാണു മിക്കവരും വീക്ഷിക്കുന്നതു്. എന്നാൽ എല്ലാ പുരാണങ്ങൾക്കും കേന്ദ്രമായി ഏറെക്കുറെ വാസ്തവം ഉണ്ടായിരിക്കുന്നതാണു്. അതിനു ചുററും പ്രതിഭാസൃഷ്ടികളായി പലതും പററിപ്പിടിച്ചിരിക്കാം. ഇവ മനുഷ്യവർഗ്ഗത്തിന്റെ ശൈശവാവസ്ഥയിൽ മിഥ്യാഭ്രമങ്ങൾ മനുഷ്യനിൽ അധികരിച്ചും ചിന്താശക്തിയും ജ്ഞാനവും അവികസിതങ്ങളുമായിരിക്കുമ്പോൾ ഉത്ഭവിച്ചിട്ടുള്ളവയാകകൊണ്ടു് ഇപ്രകാരമല്ലാതെ വരാൻ തരമില്ല. ഇതു ഭാരതത്തിൽ മാത്രമല്ല, ഗ്രീസ്, റോം മുതലായ പാശ്ചാത്യരാജ്യങ്ങളിലും എന്നല്ല, എല്ലാ ദേശങ്ങളിലും ഒരു കാലത്തു സംഭവിച്ചിട്ടുള്ളവയാണെന്നു ചരിത്രാന്വേഷികൾ കണ്ടുപിടിച്ചിട്ടുണ്ടു്. എന്നാൽ യുക്തിയുടേയും ചിന്തയുടേയും തീക്ഷ്ണപ്രകാശത്തിൽ അവ മിക്കവാറും തിരോ

ധാനം ചെയ്തുകഴിഞ്ഞു. ഇവയൊക്കെയും പ്രതിഭയുടെ അല്ല ഒരു ശൈശവസഹജമായ അവ്യക്തജ്ഞാനത്തിന്റെ ഫലമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

നിമ്മലവും പരിശുദ്ധവുമായ പ്രതിഭാവിലാസത്തിനു മാത്രമെ സംസ്കാരപരവും വിദ്യാഭ്യാസപരവുമായ ശക്തിയുള്ളു. നിരുപാധികമായ ആനന്ദം നല്കുന്നതിനും അതു പര്യാപ്തമാണ്. ഇതു ദിവ്യന്മാക്ക്—അനുഗ്രഹീതന്മാക്ക—മാത്രമെ ലഭിക്കയുള്ളു. സൃഷ്ടിതന്നെ—സൂക്ഷ്മമാകട്ടെ സ്ഥൂലമാകട്ടെ—ഒരു ഉൽകൃഷ്ടവും ആനന്ദപ്രദവുമായ കമ്മമാണ്. എല്ലാത്തരം സൃഷ്ടിയുടേയും പിന്നിൽ സങ്കല്പരൂപമായ ഒരു മാതൃക ഇല്ലാതിരിക്കയില്ല. മാതൃക എത്ര പൂണ്ണവും അനവദ്യവുമായിരിക്കുന്നുവോ അത്രയും ദൂരതിനോടൊട്ടടുത്തിരിക്കും സൃഷ്ടിയും. കവിക്കും, ചിത്രകാരനും, ശില്പിക്കും മറ്റും ഇങ്ങനെയല്ലാതെ സാധിക്കയില്ല. ഇവക്കൊക്കെയും ഉപദേഷ്ടാവു അനതിശയനീയവും, അനുകരണീയവുമായ "പ്രകൃതി" തന്നെയാണ്. എന്നാൽ മനുഷ്യനും പ്രകൃതിയുടെ ഒരംശമാകകൊണ്ടു് അവ തമ്മിൽ സാഹചര്യം അനുസരിച്ച് ഒരു ആന്തരസൗഹൃദം ഉണ്ടായിരിക്കും. ഇങ്ങിനെയുള്ളവരാണു പ്രതിഭാവിലാസംകൊണ്ടു് അനുഗ്രഹീതന്മാരായി ഭവിക്കുന്നതു്.

ഇന്നു നമുക്കുള്ള ഒരു വിഷമം പദ്യകൃത്തുകളേയും കവികളേയും തിരിച്ചറിയുന്നതിനുള്ള ബുദ്ധിശക്തിയുടെ അഭാവമാണ്. നാം പലപ്പോഴും ഈ വിഷയത്തിൽ മാൎഗ്ഗഭ്രഷ്ടരായി ഭവിക്കുന്നു. പദ്യം പലപ്പോഴും കവിതയുടെ ബാഹ്യരൂപമായിരിക്കും. എന്നല്ലാതെ പദ്യങ്ങളെല്ലാം കവിതയാകണമെന്നില്ല. പ്രതിഭാവിലാസം ഉണ്ടെങ്കിൽ ഗദ്യവും കവിതയായിത്തന്നെ ഇരിക്കും. ഇന്നു നമുക്കു് "ഭാഷാകവികൾ" അസംഖ്യം ഉണ്ടു്. എന്നാൽ പ്രതിഭാവിലാസംകൊണ്ടും നിമ്മാണബുദ്ധികൊണ്ടും ശോഭിക്കുന്നവർ ഇവരിൽ എത്രപേരുണ്ടെന്നു പറവാൻ പ്രയാസമാണ്. വളരെ കുറഞ്ഞുതന്നെ ഇരിക്കും. അതിന് ആരേയും കുററം പറഞ്ഞിട്ടാവശ്യമില്ല. അതു മനുഷ്യനു ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളിൽവച്ചു വളരെ അപൂൎവ്വമായിട്ടുള്ള ഒന്നാണ്.



# ന്യായപ്രകാശിക.

(വിദ്വാൻ, വൈ. നാരായണയ്യർ.)

## 10. കദംബഗോളകന്യായം.

കടമ്പുവൃക്ഷത്തിൽ എല്ലാഭാഗത്തും ഒപ്പമാണ പൂവുണ്ടാകുന്നതു്. ഒരുമിച്ചു സംഭവിക്കയുള്ളു എന്ന സംഗതികളിൽ അഥവാ യൗഗപദ്യത്തിൽ ഈ ന്യായം പ്രവൎത്തിക്കുന്നു. ഇതു് ഒരു മതം.

കദംബപ്പൂക്കലയിൽ അസംഖ്യം ചെറുപുഷ്പങ്ങളുണ്ടു്. അവയുടെ ഒരു സമൂഹം ഒററപ്പൂവെന്നുതോന്നിക്കുന്നു. അതുപോലെ കണ്ഠം താലു മുതലായ സ്ഥാനങ്ങളിൽനിന്നും ഉച്ചാരിതങ്ങളായ അനേകം അക്ഷരങ്ങൾ ഉരുക്കൂട്ടി ഒരോരോ വാക്കായി പ്രത്യക്ഷപ്പെടുന്നു. ഇതു കദംബഗോളകന്യായേന ഉള്ള ശബ്ദോല്പത്തിയെന്നു പറയാം. ഈ മതത്തിൽ ഈ ന്യായം വീചീതരംഗന്യായത്തിന്റെ ഒരു പൎയ്യായമായി മാത്രം കലാശിക്കുന്നു.

കടമ്പിൻ പൂവു് ഉരുണ്ടാന്നിരിക്കുക. കലയിലെ എല്ലാ പുഷ്പങ്ങളും ഒരുമിച്ചാണു മുററുന്നതു്. ചെറുപുഷ്പവും വൻപുഷ്പവും മൊട്ടിൻപരുവം മുതൽ പൊഴിയുംകാലംവരെ ഗോളാകാരമായിട്ടുതന്നെ ഇരിക്കും. ഒരു വസ്തു അഥവാ വിഷയം സൎവ്വദാ ഒരേരീതിയിലിരിക്കുന്ന അഥവാ എത്രകാലമായാലും മാററം വരാതിരിക്കുന്ന സ്ഥിതിയിൽ ഈ ന്യായം വ്യവഹൃതമാകുന്നുവെന്നു മറെറാരു അഭിപ്രായം.

## 11. കരകങ്കണന്യായം.

കങ്കണമെന്നു കേട്ടാലുടൻ അതു് ഒരു മെയ്യാഭരണമല്ലാ കൈയ്യാഭരണമാണു് എന്നു ബോധംവരുമെന്നിരിക്കെ കരകങ്കണം എന്നു പൗനരുക്ത്യം വേണമൊ? (കാൽച്ചെരിപ്പു്, തലത്തൊപ്പി മുതലായവപോലെ) ഉരിത്തറയിൽവെച്ച വളയും, കൈയ്യിൽക്കിടക്കുന്ന വളയും കങ്കണംതന്നെയാണല്ലൊ? അതിനാൽ കൈയ്യുമായുള്ള സാഹചൎയ്യം ദ്യോദിപ്പിക്കുന്നതിന്നു കരകങ്കണം എന്ന പദമെ പൎയ്യാപ്തമാകയുള്ളു. പ്രഥമക്ഷണത്തിൽ പുനരുക്തിയെന്നു തോന്നുകയും വിമൎശനാനന്തരം പുനരുക്തിയല്ലെന്നു വിശദമാകയും ചെയ്യുന്ന പ്രയോഗങ്ങൾ ഈ ന്യായേന സാധുവാകും.

## 12. കാകതാലീയം.

താലം എന്നാൽ പനയെന്നൎത്ഥം. പനയിൽ പനങ്കായു പഴുത്തു നില്ക്കുന്നതു് ഒരു കാകൻ കണ്ടു. തിന്നണമെന്നു കൊതിതോന്നി. ആശ

യോട്ടുകൂടി കാക്ക പനയിലേയ്ക്കു പറന്നതും പനമ്പഴം ഒരെണ്ണം തറയിൽ വീണതും ഒന്നിച്ചുകഴിഞ്ഞു! ഹാ! കാക്കയുടെ പരമാനന്ദം! "അച്ഛനിച്ഛിച്ചതും പാല്, വൈദ്യൻ കല്പിച്ചതും പാല്" എന്നൊരു ചൊല്ലുണ്ട്. കൊതിച്ചിരുന്നകാര്യം അപ്രതീക്ഷിതമായും യാദൃച്ഛികമായും "മിളിതം പദയുഗളേ നിഗളിതയാ മാർഗ്ഗിതയാ ലതയാ"(തേടിപ്പോയവള്ളി കാലിൽച്ചുററി) എന്നപോലെ നിറവേറുന്ന ഭാഗ്യത്തെ ഈ ന്യായംകൊണ്ടു സംഗ്രഹിക്കുന്നു.

പനയിൽ നിന്നിരുന്ന പനമ്പഴത്തിൽ ഇരുന്നകാക്ക പറന്നുപോയതും അതേമാത്രയിൽ പനമ്പഴം ഞെട്ടററു താഴെ വീണതും കണ്ടാൽ കാക്കയാണു പനമ്പഴം തള്ളിയിട്ടതെന്ന് ആരും വിചാരിച്ചുപോകും. എന്നാൽ വാസ്തവം അതല്ല. വീഴാനുള്ള സമയം വന്നു, വീണു—എന്നു മാത്രം. ഇതിനൊരു കഥയുണ്ട്:—

ഒരു പാന്ഥൻ വിശന്നു വലഞ്ഞു് ഒരു മരച്ചുവട്ടിൽ ചെന്നു് ഇരുന്നു. മുൻപിലായി ഒരു പനയും അതിൽ ഏതാനും പാകം വന്ന പനമ്പഴങ്ങളും കണ്ടു. ഇതിലൊരെണ്ണം വീണെങ്കിൽ നല്ലപോലെ വിശപ്പടങ്ങുമല്ലൊ എന്നു് അവൻ വിചാരിച്ചു. പനയിൽ ഒരു കാക്കയും ഉണ്ടായിരുന്നു. അതു് എന്തോ കാരണവശാൽ പറന്നുപോയി; ഉടൻതന്നെ ഒരു പനമ്പഴം താഴെ പതിച്ചു. അവൻെറ ആഗ്രഹവും സാധിച്ചു. കാക്ക തള്ളിയിട്ടതാണെന്നു വഴിപോക്കൻ വിചാരിച്ചു. പനമ്പഴം വീഴുന്നതിൽ കാക്കയ്ക്കു യഥാൎത്ഥകാരണത്വമില്ലെങ്കിലും കാക്കതന്നെ അതിനു കാരണം എന്നു തെററിദ്ധരിക്കാനെ നിവൃത്തിയുള്ളു. യഥാൎത്ഥഹേതുവിനെ വിട്ടു മററു വല്ലതിനേയും ഒരു കാൎയ്യത്തിൻെറ കാരണമായി, സൂക്ഷ്മമറിയാത്ത കേവലം സ്ഥൂലമായ സംഗതിയെ മതിയായ തെളിവാണെന്നു കരുതി, വിശ്വസിക്കുന്ന തെററിദ്ധാരണയെ കാകതാലീയന്യായം എന്നു പറയുന്നു. ഇതു മറെറാരുപക്ഷം.

### 13. കാകാക്ഷിഗോളകന്യായം.

കാക്കയ്ക്കു രണ്ടുകണ്ണിനുംകൂടി ദൎശനശക്തി അഥവാ ദൃഷ്ടി ഒരെണ്ണമെ ഉള്ളു. മററു പ്രാണികൾക്ക കണ്ണു രണ്ടു്, ദൃഷ്ടിയും രണ്ടു്. കണ്ണും ദൃഷ്ടിയും ചേൎന്നാലെ കാഴ്ചയുള്ളു. നമുക്കു രണ്ടുകണ്ണും ഒരേ അവസരത്തിൽ കാഴ്ചയുള്ളതായിരിക്കുന്നതെന്തുകൊണ്ടു്? കണ്ണുമാത്രമല്ല ദൃഷ്ടിയും രണ്ടുള്ളതിനാലത്രെ. കാക്കയ്ക്കാകട്ടെ കണ്ണു രണ്ടും, ദൃഷ്ടി ഒന്നുമാത്രവും ആകയാൽ ഒരു തകരാറുണ്ടു്. ദൃഷ്ടിയെ വലത്തെ കണ്ണിലേയ്ക്കു നയിക്കുമ്പോൾ വലത്തുഭാഗത്തേക്കുമാത്രം കാഴ്ചകാണും, ഇടത്തേതിനു കാഴ്ചയില്ല; അതുപോലെ ദൃഷ്ടിയെ ഇടത്തെ കണ്ണിലേക്കു നയിക്കുമ്പോൾ ഇടതുവശത്തിനു മാത്രം കാഴ്ചയുണ്ടു്, വലത്തേതിനു കാഴ്ചയില്ല. "ദൃഷ്ടി" ഒരു "കണ്ണി"നോടു ചേരു

മ്പോഠം മറുപുറത്തുള്ള കണ്ണിനോട്ട ചേരുന്നില്ല. (ദൃഷ്ടി=ദശ്നശക്തി; കണ്ണ്=നയനേന്ദ്രിയം. ഈ അത്ഥകല്പന ഓമ്മിച്ചുവേണം ഈ വകുപ്പു വായിക്കേണ്ടതു്.) രണ്ടു വശത്തേക്കും ചേരാവുന്ന ഒന്ന് ഒരു നിർദ്ദിഷ്ടകാലയളവിൽ ഒരു വശത്തു മാത്രം ചേരുകയും മറുവശത്തു ചേരാതിരിക്കയും ചെയ്യുന്ന അവസ്ഥയെ ഈ ന്യായം പ്രതിനിധീകരിക്കുന്നു.

## 14. കൂമ്മാംഗന്യായം.

"യദാ സംഹരതേ ചായം കൂമ്മോഽംഗാനീവ സവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാത്ഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ." ഗീത.

(ആമ അവയവങ്ങളെയാകമാനം ഓട്ടിയിലേക്കു വലിക്കുന്നതുപോലെ, ശബ്ദസ്പശരൂപരസാദിവിഷയങ്ങളിൽ നിന്നും ഇന്ദ്രിയങ്ങളെ പ്രതിനിവത്തിപ്പിക്കുന്നവനാണു ബുദ്ധിമാനെന്നാശയം.) യുക്തായുക്തങ്ങൾ വിവേചനം ചെയ്തു തന്റെ ശക്തികളെ യഥാവസരം പ്രസാരണം ചെയ്യുകയും, വേണ്ടിടങ്ങളിൽ പിൻവലിക്കയും ചെയ്യുന്ന സ്ഥലങ്ങളിൽ ഈ ന്യായം യോജിപ്പിക്കാം.

## 15. കൈമുതികന്യായം.

"കിമുത"യെ സംബന്ധിച്ചതു കൈമുതികം അല്ലെങ്കിൽ "കൈമുത്യം" "പിന്നെയെന്താണു" പറയേണ്ടതില്ലല്ലൊ എന്നത്ഥം. ദുർബലനു ചെയ്യാൻ സാധിക്കുന്നകാര്യം ബലവാൻ തീച്ചയായും ചെയ്യുമെന്നു പറയാതെതന്നെ അറിയാം

സ്ത്രീണാമശിക്ഷിതപടുത്വമമാനുഷീഷു
സന്ദൃശ്യതേ "കിമുത"യാഃ പ്രതിബോധവത്യഃ?—ശാകുന്തളം.

തിൎയ്യക്കുകളിൽപോലും സ്ത്രീജാതിക്കു പ്രതാരണവിദ്യ സഹജമായിരിക്കെ, വിവേകമുള്ള മനുഷ്യസ്ത്രീകൾ, "കിം ഉത?"

വിവരിക്കാതെതന്നെ സ്പഷ്ടം എന്ന സന്ദർഭത്തിൽ ഈ ന്യായം വ്യവഹരിക്കാം.

## 16. ഖലേകപോതന്യായം.

ഖലം=കളം (ധാന്യം ചേറുന്ന മുററം); കപോതം=പ്രാവു്. നെല്ലു ണക്കുന്ന കള'മുററ'ത്തിൽ ബാലപ്രാവു്, യുവപ്രാവു്, വൃദ്ധപ്രാവു് എന്ന ഭേദമില്ലാതെ അസംഖ്യം പ്രാവുകൾ വന്നുകൂടുന്നു. ഏകകാലത്തിൽ അനേകം വസ്തുക്കൾ ഒരു വസ്തുവിനെ ആശ്രയിക്കുക എന്ന ആശയത്തെ ഈ ന്യായം സംഗ്രഹിക്കുന്നു.

## 17. ഗജനിമീലിതന്യായം.

നിമീലനം=അടയ്ക്കുക (കണ്ണിനെ) "നീ ഒരു യജമാനനാണെങ്കിൽ ചിലപ്പോൾ കണ്ണുകാണാത്തവനായിരിക്കുക" എന്ന് ഒരു മഹാൻ പറയുന്നു. നയജ്ഞനായ ഒരു മേലധികാരി തൻെറ സിൽബന്തികളുടെ കുറവും കുററവും ചിലപ്പോളെല്ലാം കണ്ടാലും കണ്ടതായി ഭാവിക്കയില്ല. ദേശകാലപാത്രഭേദം കൊണ്ട് ഈ ന്യായം ധിക്കാരമായും കലാശിക്കും. ആനക്കാരൻെറ ആജ്ഞയെ കുസൃതി ആനകൾ കേട്ടതായി ഭാവിക്കാതെ കണ്ണടച്ചുകളയുമത്രെ. അറിഞ്ഞാലും അറിഞ്ഞില്ലെന്ന ഭാവമാകുന്നു ഗജനിമീലിതം. ധിക്കാരമെന്നയത്ഥത്തിലാണ് ഈ ന്യായത്തിൻെറ പ്രയോഗം കണ്ടുവരുന്നത്.

"ഉദ്ദാമദപ്പ്ശ്വയഥുസ്ഥഗിതശ്രവണവിവരാശ്ച
ഉപദിശ്യമാനമപിതേനശൃണ്വന്തി;
ശൃണ്വന്തോപിചഗജനിമീലിതേന
അവധീരയന്തഃ" — കാദംബരീ.

(സിംഹാസനത്തിലേറാൻ പോകുന്നവർ മുഴുത്ത അഹങ്കാരനീക്കേട്ടുകൊണ്ടു ചെവിയടഞ്ഞവരായി ഗുരൂപദേശങ്ങളെ കേൾക്കുന്നില്ല; പക്ഷെ ഒന്നോ മറിയൊ ചെവിക്കുള്ളിൽ കടന്നെന്നുവന്നാലും കേട്ടതായി ഭാവിക്കാതെ ഗജനിമീലിതം കൊണ്ട് അവധീരണം [അവജ്ഞ] ചെയ്യുന്നു.) ഞാനൊന്നുമറിഞ്ഞില്ലെന്ന ഭാവം!

## 18. ഗഡ്ഡലികാപ്രവാഹന്യായം.

അന്ധപരമ്പരാന്യായത്തിൻെറ സ്വഭാവംതന്നെ ഇതിനും. ഗഡ്ഡലികം=ആട്ടിൻകൂട്ടം; പ്രവാഹം=ജലപ്രവാഹം. ആട്ടിൻകൂട്ടം സുദീഘമായ എക്സ്പ്രസ് തീവണ്ടിപോലെ തുടരെത്തുടരെയായി ഒരു നിരത്തിൽക്കൂടി നടക്കുന്നുവെന്നു വിചാരിക്കുക. സംഘത്തലവൻ ഒരുത്തൻ മുന്നണിയിൽ നടക്കുന്നുണ്ടായിരിക്കും. തലവനായ ആട് ഏതു വഴിക്കു പോകുന്നുവോ, അതനുസരിച്ചു പുറകിൽവരുന്നവയും ചെയ്യും. തലവൻ ജലപ്രവാഹത്തിൽ ചാടിയാൽ സകലയാട്ടുകളും വിവേചനക്കൂടാതെ പുറകെ ചാട്ടുകയായി! സന്ദർഭം സ്പഷ്ടം.

## 19. ഗതാനുഗതികന്യായം.

ഇതാണു സകലക്കും പരിചയമുള്ള ന്യായം. ഒരു കഥയാണ് ഈ ന്യായത്തിൻെറ ചുവട്:–

ഒരു സംഘം തീത്ഥയാത്രക്കാർ ജലപാത്രങ്ങളുമായി ഗംഗാതീരത്തു

കൂടി. പാത്രങ്ങൾ കരയ്ക്കുവച്ചിട്ടു നദിയിലിറങ്ങി സ്നാനം കഴിച്ചു. കളിച്ചുകയറി പിതൃതർപ്പണം കഴിക്കുന്നതിനായി പാത്രങ്ങളെടുത്തു. പാത്രം നിശ്ചയമില്ലാതെ എല്ലാവരും മാറിയെടുത്തു. ഇങ്ങനെ "പാത്രംമാററം" പല ദിവസവും സംഭവിച്ചു. ഒരുദിവസം അവരിൽ ബുദ്ധിമാനായ ഒരു വൃദ്ധൻ പാത്രം മാറിപ്പോകാതിരിക്കുന്നതിന്, പാത്രം കഴിച്ചിട്ട് അതിന്റെ മുകളിൽ ശിവലിംഗാകൃതിയിൽ മണ്ണു കൂട്ടിവച്ചശേഷം നദിയിലിറങ്ങി. കണ്ടുനിന്നിരുന്ന വിദ്വാന്മാരും അവരവരുടെ കമണ്ഡലു കഴിച്ചിട്ടു ശിവലിംഗം നിർമ്മിച്ചുവെച്ചു. കളികഴിഞ്ഞു നമ്മുടെ വൃദ്ധൻ പാത്രമെവിടെയെന്നു നോക്കുമ്പോൾ ആകപ്പാടെ ശിവലിംഗമയം! "ഗതാനുഗതികന്മാരായ ഭ്രാന്തന്മാർ" എന്നു വൃദ്ധൻ ചിരിച്ചുംകൊണ്ടു പറുപറുത്തു. ബുദ്ധിപൂർവ്വമായ അനുകരണമായിരുന്നെങ്കിൽ വിവിധാകൃതിയിൽ മണൽക്കുന്നു തീർക്കാമായിരുന്നു. പോയവരുടെ പുറകെ പോകുക എന്നു വാക്യാർത്ഥം. അന്ധപരമ്പരാന്യായത്തിന്റെ നിഴലാട്ടം ഇതിലുമുണ്ട്.



# മരതകമണി.

### അഥവാ

## ഉദയസിംഹന്റെ ബാല്യം.

### അദ്ധ്യായം III.

അല്പം അകലെ ആയി പുല്ലുമേഞ്ഞ ഗൃഹങ്ങളുടെ മേൽക്കൂര അങ്ങിങ്ങായി കാണപ്പെട്ടു. ജനാവാസമുള്ള ഒരു ഗ്രാമത്തെ സമീപിക്കുന്നതായി അവൾക്കു തോന്നി. അതു് അപായകരമെന്നു തോന്നുകയാൽ കണ്ണൻ വഴിവിട്ടു നടന്നുതുടങ്ങി. കഴിഞ്ഞ രാത്രിയിലെ അനിഷ്ടസംഭവം നിമിത്തം മനുഷ്യസാഹചര്യംതന്നെ ആപത്തല്ലേ എന്നു കണ്ണൻ സംശയിക്കാതിരുന്നില്ല. ഇടയ്ക്കിടയ്ക്കു കണ്ണൻ അല്പം അകലെക്കാണുന്ന ഒരു കുന്നിനെ സൂക്ഷിച്ചുനോക്കുന്നു. ഹീര അതറിയാതെ ഇരിക്കുന്നുമില്ല. കണ്ണന്റെ ഗതിവേഗം കൂടുന്നു.

ഹീര:— "അതാണൊ ഡിയോല"

കണ്ണൻ:— "അതാണെന്നു തോന്നുന്നു. സംഗതികളെല്ലാം ശരിക്കു മ

ന്നോട്ടു പോയാൽ രണ്ടുദിവസത്തെ യാത്രകൊണ്ടു നാം അവിടെ എത്തും."
ഹീര സ്വാഗതമെന്നപോലെ—"എനിക്കെത്ര സന്തോഷമായിരിക്കും."
കണ്ണൻ അനുകമ്പയോടെ— "എന്തു, കാലിനു വേദനയുണ്ടോ? നടക്കു മ്പോഠം അല്പം മുടന്തിക്കാണുന്നല്ലോ. ഇന്നു വല്ല ദിക്കിലും കയറി അല്പം വിശ്രമിക്കയല്ലെ നല്ലതു്."

ഹീര:— "എന്റെ കാൽ മുടന്തുന്നതായി തോന്നുന്നുണ്ടോ? എന്നു് അല്പം അത്ഭുതസ്വരത്തിൽ ചോദിച്ചു. അനന്തരം നിശ്ചയാന്തസ്വരത്തിൽ അവഠം ഇങ്ങനെ പറഞ്ഞു. "ഈ കുട്ടി (അവനെ നോക്കിക്കൊണ്ടു്) ആപത്തിൽനിന്നു തീരെ മുക്തനായി എന്നറിഞ്ഞല്ലാതെ നാം വിശ്രമത്തിനു ചിന്തിക്കതന്നെ അരുതു്." അവഠം അത്യന്തം ക്ഷീണിച്ചിരിക്കുന്നെങ്കിലും അവളിൽ ഒരു പുതിയ ശക്തി ഉണരുന്നതായി കണ്ണനു തോന്നി.

കണ്ണന്റെ കരപുടങ്ങളിൽനിന്നു് ആക്ഷേപസ്വരത്തിൽ ഒരു മധുരശബ്ദം ഇങ്ങനെ പുറപ്പെട്ടു. "പ്രഭാതത്തിൽ സ്വാദുകരമായ ഒരു ആഹാരം തരാമെന്നു വാക്കു പറഞ്ഞിരുന്നില്ലെ."
ഹീര:— "എന്റെ ശുകപോതമെ! അങ്ങനെ പറഞ്ഞിട്ടുണ്ടു്. കുറച്ചുകൂടി കഴിയട്ടെ"

സാദ്ധ്യമല്ലാത്ത ഒരു കാര്യത്തിൽ വാഗ്ദാനംകൊണ്ടു മാത്രം ശിശുക്കളെ ആശ്വസിപ്പിക്കുന്ന ശീലം ഹീരയ്ക്കില്ല. കണ്ണൻ ശിശുവിനെ താഴത്തുനിറുത്തി ഹീരയുടെ നേരെ സാഭിപ്രായം ഒന്നു നോക്കി. ഇങ്ങനെ പറഞ്ഞു. "അതാ ആ കാണുന്ന കുന്നിൽ ഒരു ആശ്രമം കാണുന്നുണ്ടു്. അതിന്റെ പുരോഭാഗത്തു പീതവസ്ത്രധാരിയായ ഒരു സാധുവിനേയും കാണുന്നു. ശാന്തവും ഗംഭീരവുമായ അദ്ദേഹത്തിന്റെ മുഖം നിർവ്യാജതയെ തെളിയിക്കുന്നു. അദ്ദേഹം നമ്മെ സഹായിക്കും"

ഒരു ചെറിയ കുന്നു കയറേണ്ടതായി വന്നു. അതു കയറിച്ചെന്നതു് ആശ്രമത്തിന്റെ മുന്നിലാണു്. വഴിപോക്കരെ കണ്ടമാത്രയിൽ സാധു അവിടെനിന്നും മറഞ്ഞു. അടുത്ത ക്ഷണത്തിൽ അരുവിയിൽനിന്നു കോരിയെടുത്ത ഒരു പാത്രം ശുദ്ധജലവുമായി ഭിക്ഷു പ്രത്യക്ഷനായി.

ഭിക്ഷു:— നിങ്ങഠം അത്യന്തം ക്ഷീണിച്ചു കാണപ്പെടുന്നല്ലോ. വിഭവശൂന്യമാണു് എന്റെ കുടിൽ എങ്കിലും അതു നിങ്ങളുടെ വിശ്രമസങ്കേതമാക്കിക്കൊഠംക. നിങ്ങഠംക്കുവേണ്ടി എന്തുസഹായവും ചെയ്വാൻ ഞാൻ ഒരുക്കമാണു്.

കണ്ണൻ:— ഇതാ ഈ കാണുന്ന സിംഹപോതം കരടിയെപ്പോലെ ക്ഷുൽ

പീഡിതനായിരിക്കുന്നു. കാലത്തെ ഒരു സുഖഭക്ഷണം കൊടുക്കാമെന്നു ഞങ്ങൾ വാക്കു പറഞ്ഞിട്ടുണ്ട്. അതിനാൽ ഈ കുട്ടിക്കു വല്ലതും കൊടുത്താൽ കൊള്ളാം.

സാധു അത്യന്തം ഔദാൎയ്യത്തോടെ അതിന്ന് ഒരു വിഷമവുമില്ലെന്നു മറുപടി പറഞ്ഞു. ആശ്രമത്തിനകത്തു ചെന്നു ഗ്രാമീണർ അദ്ദേഹത്തിനു കാഴ്ച നൽകിയിരുന്ന ഏതാനും സാധനങ്ങളുംകൊണ്ടു പുറത്തുവന്നു.

ഹീര:— ഞങ്ങൾ അങ്ങയുടെ ആഹാരം വാങ്ങിക്കഴിക്കുന്നതു വിഹിതമാണോ?

സാധു:— "ഒ, സാരമില്ല. എനിക്കുവേണ്ടി എന്തു സഹായം ചെയ്‌വാനും ഈ ഗ്രാമവാസികൾ ഒരുക്കമാണ് അവരുടെ ഔദാൎയ്യം എന്റെ ആവശ്യത്തെ കവിയുന്നുണ്ട്." അനന്തരം സാധു അവരെ സല്ക്കരിപ്പാൻ ഇല ഇട്ടു.

കുട്ടിയെ തൃപ്തിയാംവണ്ണം ഊട്ടിയതിനുശേഷം ഹീരയും കണ്ണനും ആഹാരം കഴിച്ചു. അതിനുശേഷം ഉന്മേഷശീലനായ കുട്ടിയുടെ വിനോദത്തിനു ദന്തനിൎമ്മിതമായ ആനക്കുട്ടിയെ അവന്റെ കൈയിൽ കൊടുത്തു.

ഭിക്ഷു അത്യന്തം ശാന്തതയോടെ:— "നിങ്ങൾ ഒരു രാജധാനിയിൽനിന്നും വരികയാണല്ലൊ? ഈ ചതുരംഗക്കരു ഞാൻ മുമ്പു കണ്ടിട്ടുണ്ട്. അതിന്റെ സ്വരൂപം എനിക്കു നല്ല നിശ്ചയമുണ്ട്.

ഹീര ആ കരുണാമസൃണമായ വൃദ്ധമുഖത്തെ അത്യന്തം ആദരവോടും അചഞ്ചലമായും വീക്ഷിച്ചു. പക്ഷെ കണ്ണൻ അല്പം പരിഭ്രാന്തനായി.

സാധു വിശ്വാസ്യനിലയിൽ:— പരിഭ്രമിക്കേണമെന്നില്ല. എല്ലാ രഹസ്യങ്ങളും എന്നിൽ ദൃഢമായിത്തന്നെയിരിക്കും. ഞാൻ ശാന്തമായിത്തന്നെ കഴിക്കുമായിരുന്നു. പരേതനായ എന്റെ ആത്മമിത്രത്തിന്റെ പുത്രനെ നിങ്ങൾ എങ്ങനെ രക്ഷിക്കുമെന്ന ഉൽക്കണ്ഠ എന്നെ പീഡിപ്പിക്കുന്നു.

കണ്ണൻ:— അങ്ങും ഈ കുട്ടിയെ അറിഞ്ഞുവല്ലൊ.

ഇന്നലെ ഒരാൾ എനിക്കു വിഷംതന്നു. മരണത്തോട് അടുത്തെത്തിയെങ്കിലും ആപത്തിൽനിന്നൊഴിവാൻ വളരെ പണിപ്പെട്ടു. ആ ആളും ഈ കുട്ടിയെ അറിഞ്ഞിരിക്കണം.

സാധു അവരുടെ സംഭാഷണത്തിൽനിന്ന് ഒരു പരമാൎത്ഥം ക്രുടി ധരിച്ചു. അനന്തരം ഇങ്ങനെ പറഞ്ഞു. "ആകൃതിക്കു നല്ല സാദൃശ്യമുണ്ടെന്നു തന്നെയല്ല, എല്ലാ നടപടിയും അതുപോലെതന്നെയിരിക്കുന്നു.

കണ്ണൻ ഹീരയോട്:—"ഞാൻ പറഞ്ഞില്ലെ, ഉൽകൃഷ്ടവംശചിഹ്നം മായാത്ത അടയാളംതന്നെയാണ്."

സാധു എന്തോ ആലോചിച്ചുകൊണ്ട്:— വാസ്തവം. ഇത്ര ചെറുപ്പമായിരുന്നിട്ടും വംശസിദ്ധമായ ലക്ഷണം ഇവനിൽ തെളിഞ്ഞുകാണുന്നുണ്ട്."

സാധുവിൻെറ ദൃഷ്ടി ശിശുവിൽനിന്നു നിവൃത്തിച്ചു കണ്ണൻെറ നേക്കു പതിച്ചു. "നിങ്ങൾ ഈ അജ്ഞാതവാസം അനുഭവിക്കുന്നതെന്തിന്? ശിശുവിൻെറ ജീവിതത്തിന് അപായശങ്ക നേരിട്ടിട്ടുണ്ടോ?"

കണ്ണൻ:— ഉണ്ട്. രാജകിങ്കരൻെറ ഖഡ്ഗപാതത്തിൽനിന്ന് ഈ കുട്ടിയെ രക്ഷിപ്പാൻ ഈ നില്ക്കുന്ന സ്ത്രീരത്നം അനുഷ്ഠിച്ച കർമ്മമെന്തെന്നു പറവാൻ ഞാൻ ശക്തനല്ല.

ഹീരയുടെ മുഖത്തു പ്രസ്ഫുടമായി തെളിഞ്ഞുകണ്ട ഭയാനകജ്യോതിസ്സിൽ നിന്നും കണ്ണൻെറ നിക്ഷിപ്താർത്ഥത്തെ വൃദ്ധസാധു എളുപ്പംഗ്രഹിച്ചു. "രാജപുട്ടാണയിലെ ധീരവനിതകൾ മുഴവനും നശിച്ചിട്ടില്ല." എന്നു പ്രതിധ്വനിക്കുന്ന സ്വരത്തിൽ സാധു പറഞ്ഞു. "രാജകുമാരനോടുള്ള സ്നേഹം പുലർത്തുവാൻമാത്രം തൻെറ വാത്സല്യഭാജനത്തെ ദൂരത്തെറിഞ്ഞു."

കണ്ണാഭിമുഖമായി തിരിഞ്ഞു്— "നിങ്ങളും ഒട്ടും കുറഞ്ഞവനല്ല. രാജഭക്തി നമ്മുടെ ആളുകളുടെ ഹൃദയങ്ങളിൽ അവശേഷിച്ചിട്ടുണ്ടെന്നു നിർഭയം മരണത്തെ നേരിടുവാൻ ഒരുങ്ങിയ നിങ്ങളും സാക്ഷ്യം വഹിക്കുന്നുണ്ട്. നിങ്ങളേപ്പോലെ സർവ്വസ്വവും ത്യജിച്ച് ഒരു യദ്ധശാലാഭത്തെ നിർവ്യാജം വരിപ്പാൻ ഉറച്ചവരെ ദൈവം സഹായിക്കും.

നിരാശയുടെ പ്രഥമദംശനം പററിയ കണ്ണൻ:— അങ്ങനെ ഭവിക്കട്ടെ. അങ്ങു പറയുന്നപോലെ ഞങ്ങൾ ധീരരൊ അഥവാ കാന്ദിശീകരായ ബുദ്ധിഹീനരൊ ആയിരിക്കട്ടെ. നാളെ ഈ നേരത്തു ഡിയോലയിൽ ഞങ്ങൾ എത്തും. അപ്പോൾ പരമാർത്ഥമേതെന്നു തെളിയും.
രാജകുമാരന് അഭയം പ്രാർത്ഥിച്ചു സിംഗ്റാവുവിനെ സമീപിക്കണമെന്നിഛിക്കുന്നുവൊ?

കണ്ണൻ:— ഉണ്ട്. അദ്ദേഹം അങ്ങനെ ചെയ്യുമൊ എന്തൊ?
സാധു:— ഡിയോലയിലെ ഭരണാധികാരി എന്ന നിലയിൽ മരിച്ചുപോയ രാജാവിനോട് അത്യന്തം ഭക്തി കാണിച്ചിരുന്നു. പക്ഷെ കാലത്തിൻെറ മാററം ഭരണാധികാരിക്കും മാററം വരുത്താവുന്നതാണ്. അപ്പോൾ രാജഭക്തിക്കും വ്യതിചലനംവന്നേക്കാം. സിംഗ്റാവു വളരെ അവധാനതയോടെ ജീവിക്കുന്നവനാണ്. എന്നെ സംബന്ധിക്കുനിടത്തോളം മരിച്ചുപോയ രാജാവിനു തുല്യനായി ആരും തന്നെ ജനിച്ചിട്ടില്ല. ധൈര്യം, രാജയോ

യ രാജാവിനു തുല്യനായി ആരുംതന്നെ ജനിച്ചിട്ടില്ല. ധൈൎയ്യം, രാജയോഗ്യമായ സ്വഭാവം, അഭിമാനം എന്നിങ്ങനെയുള്ള ഗുണങ്ങൾ അദ്ദേഹത്തെ ആശ്രയിച്ചിരുന്നു. ഇപ്പോൾ സിംഹാസനം സ്വീകരിച്ചിരിക്കുന്ന ആളിൻെറ കഥയെന്തു്? നിങ്ങൾ അയാളെക്കുറിച്ചു് എന്തു വിചാരിക്കുന്നു.

കണ്ണൻ:— രാജകുമാരനെക്കുറിച്ചെങ്കിലും അല്പം ദയവുണ്ടായിരുന്നാൽ മതിയായിരുന്നു.

സാധു:— അതെ, അതെ, ഇതു് എന്തുഭ്രാന്തു്? നിരപരാധിയായ ഒരു ശിശുവിൻെറ ജീവഹാനി വരുത്തി സ്വാൎത്ഥം സാധിക്കാമെന്നു വിചാരിക്കുന്നതു വെറും ഭ്രാന്തുതന്നെ.

സാധുവിൻെറ കണ്ണു് ഒരിക്കൽകൂടി കുട്ടിയേയും കളിപ്പാട്ടത്തേയും പരിശോധിച്ചു. "നിങ്ങൾ സംരക്ഷിച്ച ഈ താൎക്ഷ്യപോതം ഒരിക്കൽ ആ സിംഹാസനം അലങ്കരിക്കും. അന്നു നിങ്ങൾക്കും ജനങ്ങൾക്കും കൃതയുഗം അനുഭവിക്കാം."

കണ്ണൻ ഭക്തിയോടെ:— ദൈവം അനുഗ്രഹിക്കട്ടെ. ഞങ്ങൾ ഇനി താമസിക്കയില്ല. അവിടത്തെ ഔദാൎയ്യത്തിനു നന്ദിപൂൎവം നമസ്കരിക്കുന്നു.

സാധു:— ഞാനീച്ചെയ്തതിനു പ്രതിഫലം ഒന്നും ഇച്ഛിച്ചിട്ടില്ല. അങ്ങനെ ഒന്നു് ഇവിടെ ആവശ്യവുമില്ല ഞാൻകൂടി നിങ്ങളൊന്നിച്ചു വരാം. സന്ധ്യയ്ക്കുമുമ്പു നിങ്ങളെ ഒരു സങ്കേതത്തിൽ എത്തിക്കാം അവിടെ നിങ്ങൾക്കു വേണ്ട ആഹാരവും ഇന്നേയ്ക്കു താമസസൗകൎയ്യവും സിദ്ധിക്കും.

അടുത്ത അന്നു മദ്ധ്യാഹ്നത്തോടുകൂടി ഡിയോലക്കുന്നിൻെറ താഴ്വരയിൽ ഗോപുരദ്വാരിക്കടുത്തു് ആ മൂന്നുപേരുമെത്തി. അവരുടെ ആവശ്യമെന്തെന്നന്വേഷിച്ച കാവല്ക്കാരനോടു കണ്ണൻ ഇങ്ങനെ പറഞ്ഞു. "സിങ്റാവു മാത്രം അറിയേണ്ട ഒരു രഹസ്യസന്ദേശം ഞങ്ങൾക്കറിയിക്കാനുണ്ടു്." ഒട്ടേറെ നേരം അവിടെ താമസിച്ചതിനുശേഷം അനുവാദം സിദ്ധിച്ചു. തൂക്കായിക്കിടക്കുന്ന കുന്നിൻെറ മുകളിലേയ്ക്കു പല വളഞ്ഞ വഴികളും പിന്നിട്ടു. അപ്പോൾ കരിങ്കല്ലുകൊണ്ടു കെട്ടിയിരിക്കുന്ന ഒരു മതിലിൻെറ അടുത്തെത്തി. അവിടെ കൊത്തളങ്ങളും ഗോപുരങ്ങളുംകൊണ്ടു് ആ ദുൎഗ്ഗം സംരക്ഷിക്കപ്പെട്ടിരുന്നു. വിസ്തൃതമെങ്കിലും പൊക്കംകുറഞ്ഞ ഒരു വാതുക്കൽകൂടി അവർ കടന്നു. അവിടെയും കാവൽക്കാർ നില്പുണ്ടു്. അവർ ഒരു താഴ്ന്ന പ്രദേശത്തെത്തി. അതു് ഒരു തോട്ടമാണു്. അതിൻെറ മദ്ധ്യത്തിൽ ഒരു താമരപ്പൊയ്കയുമുണ്ടു്. ഇതിൻെറ പരഭാഗത്തായി തൃണസങ്കുലമായ ഒരു മൈതാനവും അതിനെത്തൊട്ടു ശ്ലക്ഷ്ണശിലാനിൎമ്മിതമായ ഒരു കൊട്ടാരവും കാണപ്പെടുന്നുണ്ടു്. ഉദ്യാനത്തിൻെറ മൂന്നു വശങ്ങളും കൊട്ടാരകുഡ്യംകൊണ്ടു് ആവൃതമായിരുന്നു.

സാധുജനങ്ങളോടും യാചകന്മാരോടും ദയാമുഖം കാണിച്ചു പരിചയിച്ചിട്ടുള്ള ഒരു പരിചാരകൻ പ്രേക്ഷകശാലയിലേക്ക് ഇവരെ നയിച്ചു. അതു പൊക്കമേറിയതും വിശേഷാലങ്കാരങ്ങളൊന്നുമില്ലാത്തതുമാണെങ്കിലും പ്രസിദ്ധിയേറിയ ഒരു സങ്കേതമായിരുന്നു. ഹീരയും സങ്കേതാധിപന്റെ ആഗമനം പ്രതീക്ഷിച്ച് ഒരു മണിക്കൂറോളം അവിടെ നിന്നു. ഹീരയും കണ്ണനും തങ്ങളുടെ മുമ്പിൽ കളിക്കുന്ന കേസരിപോതത്തിന്റെ യുവദശ ഈ സങ്കേതത്തിൽ നയിക്കാനിടവരുന്ന ഭാഗ്യത്തെയും അനന്തരം ശാന്തസുന്ദരമായ അവന്റെ വിഗ്രഹം വിളയാടുന്ന ലോകത്തേയും ചിത്രണംചെയ്യുന്ന സങ്കല്പശക്തിയിൽ ദീർഘയാത്രാശ്രമം നിമജ്ജനംചെയ്തു വിസ്മൃതമാക്കി. ഇതിനിടയിൽ സിങ്ഗ്റാവു അവിടെ പ്രത്യക്ഷനായി. അപ്പോഴെയ്ക്കും ശിശു നിദ്രാധീനനായി. അവനെ അവിടെ കിടത്തി ഹീരയും കണ്ണനും ഭരണാധികാരിയുടെ മുമ്പിൽ തങ്ങളുടെ നിവേദനം സമർപ്പിച്ചു.

സിങ്ഗ്റാവു:— "ഈവിധമൊരു കാര്യം എന്നോടു പറവാൻ തോന്നിയ നിങ്ങൾക്കു ബുദ്ധിഭ്രമമുണ്ടോ? റാണസംഗന്റെ പുത്രനു ഞാൻ അഭയം നൽകി രക്ഷിക്കുന്നു എന്നു കേട്ടാൽ രാജദ്രോഹാപരാധത്തിൽനിന്ന് എങ്ങിനെയാണ് എനിക്കു മോചനം സിദ്ധിക്കുന്നത്."

കണ്ണൻ:— "അവിടത്തെ ആത്മമിത്രത്തിന്റെ പുത്രനു അഭയം നൽകുന്നതു രാജദ്രോഹമാകുമൊ?"

പ്രഭു:— "ശത്രുക്കളെ ഭയപ്പെട്ടുകഴിയുന്ന ഒരു രാജാവ് അവരുടെ ഗുരുലഘുത്വം ചിന്തിക്കാറില്ല. ഒരു പനച്ചുവട്ടിൽ ചെന്നിരുന്നു ഞാൻ പാതിവായി പാലുകുടിച്ചാലും ഞാൻകള്ളുകുടിക്കുന്നു എന്നൊജനങ്ങൾപറകയുള്ളു."

കണ്ണൻ ഉദ്വേഗംകൊണ്ടു സ്തബ്ധനായിനിന്നുവെങ്കിലും ഹീര എവിടെയാണു നില്ക്കുന്നതെന്നോക്കാതേയും ഒരു സ്ത്രീയെന്ന നില വിട്ടും ഇങ്ങിനെ പറഞ്ഞു. "പ്രഭൊ, റാണസംഗൻ അങ്ങയുടെ അധീശനായിരുന്നിട്ടും അങ്ങയുടെ മൈത്രിയെ വരിച്ചതും അങ്ങ അപ്രകാരം സത്യം ചെയ്തതും അങ്ങ നിസ്സാരമെന്നു ഗണിക്കുന്നുവൊ? അങ്ങു സ്വജീവിതത്തെ അമൂല്യസമ്പത്തായി കരുതുന്നുവൊ? അഭിമാനം അങ്ങയുടെ ദൃഷ്ടിയിൽ നിസ്സാരമൊ? നന്ദിയൊ മൈത്രിയുടെ സ്മരണയൊ അങ്ങയ്ക്കില്ലെ. ഇവയെല്ലാം കച്ചവടലാഭത്തിനു വിററാൽ ജീവിതാനന്ദം ധൂസരമാകയില്ലെ?"

സിങ്ഗ്റാവു:— "ശരി, ശരി, പറയു. ഒരു മനുഷ്യൻ ജീവിക്കതന്നെ വേണം. നിങ്ങൾ രണ്ടുപേരേപ്പോലെ കഴുത്ത് ഒരു കുടുക്കിൽ മുറുക്കുവാൻ ഞങ്ങൾക്കിച്ഛയില്ല. നിങ്ങൾ എന്നെ അതികക്ലേശമായ പരീക്ഷണത്തിനു പാത്രമാക്കുകയാണ്."

കഴിഞ്ഞ മുഹൂൎത്തത്തിൽ കണ്ണനും ഹീരയും സ്വപ്നത്തിൽ ദൎശിച്ച സൗധം ഇടിഞ്ഞുതകൎന്ന് അവരുടെ കാൽച്ചുവടെ ധൂളിയായി അമൎന്നു. എങ്കിലും ഹീര അന്ത്യമായ ഒരു പരീക്ഷണമായി ശിശുവിനെ മന്ദമായി ഉണൎത്തി സിങ്റാവുവിന്റെ സന്നിധിയിലേയ്ക്കാനയിച്ചു. പരിപൂൎണ്ണനിസ്സഹായതയെ അവലംബിച്ചു മൂന്നുപേരും അന്ത്യനിശ്ചയത്തെ പ്രതീക്ഷിച്ചു നില കൊണ്ടു. ക്ഷണനേരത്തേക്കു പ്രഭുവിന്റെ മുഖം കരുണാൎദ്രമായി. അടുത്ത ക്ഷണത്തിൽ പൂൎവ്വരൂപത്തിൽ കൎക്കശവുമായി. "വയ്യ, നിങ്ങൾ അസാദ്ധ്യത്തിൽ ആശവയ്ക്കുന്നു. എന്റെ മിത്രത്തിന്റെ പുത്രനു ഞാൻ അഭയം നല്കാമെന്നു വച്ചാൽതന്നെ അനവധി ആളുകൾ ഭയപ്പെടുന്ന ഒരു സിംഹപോതമാണ് ഈ കുട്ടിയെന്നു ഞാൻ ഓൎത്തിരിക്കണം. എങ്കിലും ഇന്നത്തെ രാത്രി ഇവിടെ കൂടാം. നിങ്ങൾ ക്ഷീണസത്വരായും, യാത്രാക്ലമമുള്ളവരായും കാണപ്പെടുന്നു."

കണ്ണൻ:—"ഒരുമണിക്കൂർ ഇവിടെ താമസിക്കുന്നതുകൊണ്ടു വല്ല വയലിലും ചെന്നുകിടക്കുന്നതു് ആശ്വാസപ്രദമായിരിക്കും. അങ്ങു റാണസംഗനോടു നന്ദിയുള്ളവനായിരിക്കുമെന്നു ഞങ്ങൾ ശങ്കിച്ചുപോയി. വെള്ളത്തിൽ മുങ്ങിച്ചാകുന്നവനെ രക്ഷാപുരുഷനായി വരിച്ചുപോലെ ആയി."

സിങ്റാവു:— "എന്നെ ഇങ്ങിനെ അധിക്ഷേപിക്കരുതേ."

മൂന്നുപേരും അവിടെനിന്നും തിരോധാനംചെയ്തു. അവർ സരോവരത്തിന്റെ പാൎശ്വത്തിലുള്ള പുൽത്തകിടിയെ കടന്നസമയത്തു് ആരോ കണ്ണന്റെ വസ്ത്രാഞ്ചലത്തെ പിടിച്ചു. പിൻതിരിഞ്ഞു നോക്കിയപ്പോൾ, ആകൃതിയിൽ ഉൽകൃഷ്ടനെന്നു പ്രഥമവീക്ഷണം കൊണ്ടറിയാവുന്ന ഒരു വൃദ്ധനെ കണ്ടു.

വൃദ്ധൻ:— "നിങ്ങൾ പറഞ്ഞതെല്ലാം ഞാൻ കേട്ടു. ഞാൻ ആ ജാലകത്തിനുതാഴെ നില്പുണ്ടായിരുന്നു. പരേതനായ റാണസംഗന്റെ പുത്രനെ ഞാൻ ഒന്നു നല്ലപോലെ കാണട്ടെ."

വൃദ്ധൻ ആ ശിശുവിനെ ഹൃദയപൂൎവ്വം അഭിവാദനം ചെയ്തു. സിംഹാസനാരൂഢനായ ഒരു രാജാവിനു് ഉചിതമായ ഗൗരവത്തോടും ശാന്തതയോടും ആ കുട്ടി ഉചിതമായി മറുപടി പറഞ്ഞു.

വൃദ്ധൻ അല്പം മന്ദസ്വരത്തിൽ:— "ഇപ്പോൾ നിങ്ങൾ എവിടേയ്ക്കാണു പോകുന്നതു്?"

കണ്ണൻ അതിനു നിരാശയെ ദ്യോതിപ്പിക്കുന്ന ഒരു നാട്യം കൊണ്ടുത്തരം പറഞ്ഞു

വൃദ്ധൻ:— "ഞാനൊന്നു പറയാം. നിങ്ങൾ ഡാരുഗർ പുരത്തേയ്ക്കു പോകണം. രാജധാനിയിൽനിന്നു് ആ സ്ഥലം വളരെ അകന്നാണ്. അവി

ടെ ആ ശിശുവിന് അജ്ഞാതവാസം സുഖമായി കഴിക്കാം. റാവൽ അ യിസ്കൺ റാണസംഗൻെറ വിശ്വസ്തഭൃത്യനായിരുന്നു. ഈ വഞ്ചകനേ ക്കാരം അദ്ദേഹം അതിധീരനാണ്.

ഈ വാക്കുകരം ശ്രോതാക്കളെ ഉണർത്തി. കണ്ണൻ "ദൈവം ഞ ങ്ങളെ അനുഗ്രഹിച്ചു. അങ്ങയുടെ വാക്കുകരം ഞങ്ങരംക്കു ജീവൻ നൽകി. ഡാംഗർപുരിയിലേയ്ക്കുള്ള വഴി എനിക്കു നല്ലപോലെ അറിയാം."

വൃദ്ധൻ ഒരു സങ്കേതം ചൂണ്ടിക്കാണിച്ച് ഇങ്ങനെ പറഞ്ഞു. "അ വിടെ അല്പം വിശ്രമിക്കുക. അപ്പോഴേയ്ക്കും ഞാൻ നിങ്ങരംക്കു ഭക്ഷിപ്പാൻ വല്ലതും കൊണ്ടുവരാം. യാത്രയിൽ നിങ്ങരംക്ക് അതു് ആവശ്യമാണ്.

ഏറെത്താമസിയാതെ ഒരു ഭാണ്ഡവുംകൊണ്ടു വൃദ്ധൻ ഇവരുടെ സമീപത്തെത്തി. അതു കണ്ണനെ ഏല്പിച്ചിട്ട് അവരുടെ യാത്രയ്ക്കു ശുഭം ആശംസിക്കുകയും ചെയ്തു.

കണ്ണൻ:— അങ്ങയുടെ ഈ ഔദാര്യത്തിനു ദൈവം അനുഗ്രഹിക്കട്ടെ. ഹീര അദ്ദേഹത്തിൻെറ പാദങ്ങരം തൊട്ടു നമസ്കരിച്ചു.

ആ കുന്നിൻെറ അടിവാരത്തുള്ള പടിവാതിൽ കടന്നപ്പോരം സൂ ര്യൻ പശ്ചിമചക്രവാളത്തിൽ തിരോഹിതനായി. അവരുടെ പുരോഭാഗ ത്തുള്ള കാടുകളിലെ കറുത്തിരുണ്ട വൃക്ഷച്ഛായയുടെ പുറം പുടമായി അസ്ത മയസൂര്യൻെറ ക്ഷീണകരങ്ങരം ഒരു ആസ്തരണം നിവർത്തി. നീഡാന്വേ ഷികളായ പക്ഷികരം സന്തോഷസൂചകമായ ശബ്ദം പുറപ്പെടുവിച്ച് ആ കാശത്തിൽക്കൂടി പറന്നുപോയി. വനോപജീവികളായ കൃഷീവലന്മാർ കൂക്കിവിളിക്കുന്ന ശബ്ദവും കേരംക്കാറായി.

കണ്ണൻ:— "നാം ഇതാ അപകടപൂർണ്ണമായ ഒരു പ്രദേശത്ത് ഒരിക്കൽക്കൂ ടി എത്തി."

ഹീര:— "എങ്കിലും നിരാശയ്ക്കവകാശമില്ലല്ലൊ."

ഹീരയിൽനിന്നു മണിനാദംപോലെ കേട്ട ശബ്ദം അവളിൽ അസാ ധാരണമായ ഒരു ശക്തിവിശേഷം അവശേഷിക്കുന്നുണ്ടെന്നും തെളിയിച്ചു. പരാജയത്തിൽനിന്ന് അവരംക്ക് മനക്ഷീണം ഉണ്ടായിട്ടില്ലെന്നും അവളിൽ സ്ഥൈര്യവും ആത്മവിശ്വാസവും തെളിഞ്ഞുകാണുന്നുണ്ടെന്നും കണ്ണനു ബോ ധ്യമായി. ഇതുയും കണ്ടപ്പോരം കണ്ണനും പൂർവ്വാധികമായ ധൈര്യമുണ്ടായി.

അവർ കാട്ടിൻെറ നടുഭാഗത്തെത്തി. സന്ധ്യാസമയം അതിക്രമി ച്ചു. അന്ധകാരം ഏറി ഏറി വന്നു. അതാ ആററിനക്കരെ ഒരു വള്ളി പ്പുലിയുടെ ഛായകാണപ്പെടുന്നു. മുറ്റത്തനേരം ഒരു നിശ്ശബ്ദത അവിടെ വ്യാപിച്ചു. കുട്ടിയുടെ സ്വഭാവജന്യമായ സ്വരത്തിൽ "കളിക്കാനായി ആ പൂച്ചയെ പിടിക്കണം" എന്ന ശബ്ദത്താൽ ആ നിലയ്ക്കു ഭംഗംവന്നു.

ആ ദുഷ്ടമൃഗം പതുങ്ങി കാട്ടിൽ മറഞ്ഞു. ഹീര അല്പം അസ്വസ്ഥസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു. "ഓമനേ, ലോകത്തിൽ നിനക്ക ഭയമുള്ള ഒരു വസ്തുവുമില്ല." കണ്ണനോട്ട അല്പം താഴ്ന്നസ്വരത്തിൽ "ഇതു സിംഹപ്രകൃതിയാണ്" എന്നുപറഞ്ഞു.

കണ്ണൻ:— വാസ്തവം, ഇനി ഇന്ന് ഒരടിപോലും മുന്നോട്ട പോകരുത്. ഉണങ്ങിയ കമ്പുകൾ ശേഖരിച്ചു തുറന്ന ഒരു സ്ഥലത്തു തീയെരിച്ചു അവിടെയിരുന്നുതന്നെ ആഹാരം കഴിച്ച്, അവിടത്തന്നെ അത്യന്തം ക്ഷീണത്തോടെ ഉറങ്ങുവാനും കിടന്നു.



## തിരുവിതാംകൂറിലെ വിദ്യാഭ്യാസ പരിഷ്കാരം:

# ചില നിർദ്ദേശങ്ങൾ.

(ജി. രാമൻമേനോൻ, എം. എ., ബി. എൽ.)

സ്റ്റാത്താംകമ്മിററിറിപ്പോർട്ടിലെ നിർദ്ദേശങ്ങളിൽ പല അനുപപത്തികളുണ്ട്. നാട്ടുഭാഷാസ്കൂളുകളേയും, ഇംഗ്ലീഷ്സ്കൂളുകളേയും സംബന്ധിച്ചു നിർദ്ദേശങ്ങളിലുള്ള ചേച്ച്കേട്ട പ്രധാനമായ ഒന്നാണ്. നാട്ടുഭാഷാമിഡിൽസ്കൂളുകളെ നിറുത്തണമെന്നു കമ്മിററി ചെയ്തിട്ടുള്ള നിർദ്ദേശത്തെ വിദ്യാഭ്യാസോപദേശകസമിതി തല്ക്കാലത്തേക്കെങ്കിലും മാററിവച്ചതു വളരെ ഉചിതമായി. റിപ്പോർട്ടിലെ, അനുപപത്തികളെ നീക്കിയും, നല്ല നിർദ്ദേശങ്ങളെ സ്വീകരിച്ചും, സ്കൂൾവിദ്യാഭ്യാസത്തെ സാമാന്യം തൃപ്തികരമായ വിധത്തിൽ പുനസ്സംഘടിപ്പിക്കുന്നതിനുള്ള മാറ്റങ്ങളെപ്പററി ചില സംഗതികൾ താഴെ പ്രസ്താവിച്ചുകൊള്ളുന്നു.

നാട്ടുഭാഷാ ഹൈസ്കൂളുകളിലെ, വിദ്യാർത്ഥികളുടേയും, മുഖ്യ പരീക്ഷ ജയിക്കുന്നവരുടേയും, ഇവരിൽനിന്നു സ്കൂളുകളിൽ, അധ്യാപകരായി നിയമിക്കപ്പെടുന്നവരുടേയും സംഖ്യ കുറവാകയാലും, ഇംഗ്ലീഷ്സ്കൂൾഫൈനൽ പാസായവർ, നാട്ടുഭാഷാസ്കൂളുകളിൽ, അധ്യാപകജോലിക്ക ധാരാളമായി, നാട്ടുഭാഷാമുഖ്യപരീക്ഷാവിജയികളോട മത്സരിക്കുന്നതിനാലും മററും നാട്ടുഭാഷാ ഹൈസ്കൂളുകളെ നാട്ടുഭാഷാധ്യാപകപരിശീലന സ്കൂളുകളായി രൂപാന്തരപ്പെടുത്തണമെന്നു കമ്മിററി ശുപാർശചെയ്തിട്ടുണ്ട്. റി

പ്പോർട്ടിൽ (154-ാം, 155-ാം പുറം നോക്കുക.) എന്നാൽ നാട്ടുഭാഷാഹൈസ്കൂളുകളിൽ വിദ്യാൎത്ഥികൾ കുറഞ്ഞിരിക്കുന്നതിന്റെയും മററും കാരണങ്ങളെക്കുറിച്ചു കമ്മിററി ഒന്നും പറഞ്ഞിട്ടില്ല. ഇൻഡ്യയിൽ പൊതുവെയും, തിരുവിതാംകൂറിൽ പ്രത്യേകിച്ചും, വിദ്യാൎത്ഥികളെ സൎക്കാരംഗീകരണമുള്ള സ്കൂളുകളിൽ വിദ്യാഭ്യാസത്തിനയയ്ക്കുന്നതു് അവൎക്കു സൎക്കാരുദ്യോഗമൊ അത്തരത്തിലുള്ള മററു ജോലിയൊ കിട്ടുന്നതിനെ ഉദ്ദേശിച്ചാണു്. ഇത്തരം നിയമനാധികൃതന്മാരെല്ലാവരും, നാട്ടുഭാഷാപരീക്ഷാവിജയികളോടു ചിററമ്മനയവും, ഇംഗ്ലീഷ്ഭാഷാവിജയികളോടു പെററമ്മനയവും അനുവൎത്തിക്കുന്നതുകൊണ്ടാണു നാട്ടുഭാഷാഹൈസ്കൂളുകളിൽ വിദ്യാൎത്ഥികൾ കുറവായിരിക്കുന്നതു്. കമ്മിററിയും ഈ നയംതന്നെ സ്വീകരിച്ചിരിക്കുന്നു. ഇംഗ്ലീഷ്ഹൈസ്കൂളുകളേയും, അവയിലെ വിദ്യാൎത്ഥികളേയും, പററി ഗൌരവമേറിയ പല ന്യൂനതകൾ കമ്മിററി ചൂണ്ടിക്കാണിക്കുന്നുണ്ടു്. എന്നാൽ ഇത്തരം വിദ്യാൎത്ഥികളെ ഇടത്തരവും മേൽത്തരവുമായ സൎക്കാരുദ്യോഗങ്ങൾക്കും, അത്തരം മററു ജോലികൾക്കും പ്രത്യേകാവകാശമുള്ള ഒരു ജാതിയായി സംരക്ഷിക്കണമെന്നാണു കമ്മിററിയുടെ അഭിപ്രായം. (റിപ്പോർട്ടിൽ 179, 189, മുതലായ പുറങ്ങൾ നോക്കുക.) ധാരാളം കൊല്ലം സാമാന്യവിദ്യാഭ്യാസത്തിനായി വ്യയം ചെയ്തിട്ടുള്ള ഇംഗ്ലീഷ്സ്കൂൾ ഫൈനൽവിദ്യാൎത്ഥികൾ സാധാരണമായി കൈകൊണ്ടു സാധാരണവേലകൾ ചെയ്യുന്നവരൊ, ശില്പവേലക്കാരൊ ആയിത്തീരണമെന്നു വിദ്യാഭ്യാസപ്രവൎത്തകന്മാർ പ്രതീക്ഷിക്കുന്നതു ന്യായമല്ലെന്നും, പൊതുവെ സാധാരണവേലക്കാൎക്കും ശില്പവേലക്കാൎക്കും ഇംഗ്ലീഷ്ഹൈസ്ക്കൂൾ വിദ്യാഭ്യാസം സിദ്ധിച്ചിരിക്കുന്നതു് ആവശ്യമല്ലെന്നും കമ്മിററി അഭിപ്രായപ്പെട്ടിരിക്കുന്നു. (189-ാം പുറം നോക്കുക) നാട്ടുഭാഷാഹൈസ്ക്കൂൾ വിദ്യാൎത്ഥികളെ സംബന്ധിച്ചു് ഇത്തരം സൌജന്യബുദ്ധിയൊന്നും കമ്മിററി പ്രകടിപ്പിച്ചിട്ടില്ല. സാമാന്യവിദ്യാഭ്യാസംതന്നെ രണ്ടുവിധത്തിൽ വേണമെന്നു കമ്മിററി വരുത്തിക്കൂട്ടിയിരിക്കുന്നതാണു്, ഈ വിഷയത്തിൽ കമ്മററിക്കു പററീട്ടുള്ള മൌലികമായ അബദ്ധം. സാമാന്യവിദ്യാഭ്യാസം, സമാന്യമായ സൎക്കാർ ജോലികളുൾപ്പെടെ, എല്ലാത്തരം സാമാന്യജീവിതത്തിനുമുള്ള പരിശീലനമായിരിക്കണം. ഇംഗ്ലീഷ്സ്ക്കൂൾ വിദ്യാഭ്യാസമെന്നും നാട്ടുഭാഷാസ്ക്കൂൾ വിദ്യാഭ്യാസമെന്നും, ഉള്ള വ്യത്യാസവും, അവയോടുള്ള ഭിന്നനയങ്ങളും പാടെ പിഴച്ച സംരംഭങ്ങളാണു്. സാമാന്യവിദ്യാഭ്യാസം നാട്ടുഭാഷാവഴിയായിത്തന്നെ നടക്കണം. തല്ക്കാലസ്ഥിതിക്കു സാമാന്യജീവിതത്തിൽ ഇംഗ്ലീഷ്പരിജ്ഞാനം മിക്കവാറും മിക്കവൎക്കും അവശ്യകമായിത്തീൎന്നിരിക്കുന്നതിനാൽ, ഇംഗ്ലീഷിനെ നിർബന്ധിത ഉപഭാഷയായി മിഡിൽസ്ക്കൂളുകളിലും ഹൈസ്ക്കൂളുകളിലും പഠിപ്പിക്കുന്നതിനു് ഏർപ്പാടുചെയ്യാവുന്നതാണു്. സാമാന്യവിദ്യാ

ഭ്യാസം സിദ്ധിക്കുന്നവരിൽ ചിലൎക്കു വേണ്ടി ചിലതരം സൎക്കാർ ജോലികൾ കുത്തകയായി തിരിച്ചുവയ്ക്കുന്നതും മററും അനാവശ്യവും ദോഷപ്രദവും ആയിരിയ്ക്കും. നമ്മുടെ രാജ്യത്തിൽ സൎക്കാരുദ്യോഗസ്ഥന്മാൎക്കുള്ള അമിതലാഭമാൎഗ്ഗങ്ങളും സൌകൎയ്യങ്ങളും, ഉത്തരവാദിത്വഭരണരീതി സ്ഥാപിച്ചും മററും കുറയ്ക്കുകയും മററു തൊഴിലുകൾക്കുള്ള ആദായവും സൌകൎയ്യങ്ങളും മാന്യതയും വൎദ്ധിപ്പിക്കയും ചെയ്താൽ, കമ്മിററി നിൎദ്ദേശിക്കുന്ന ഗോഷ്ടികളും അനാവശ്യച്ചിലവുകളും കൂടാതെ തന്നെ, സൎക്കാരുദ്യോഗങ്ങൾ സംബന്ധിച്ചുള്ള പിടിയും വലിയും കുഴപ്പങ്ങളും ശമിപ്പിക്കാം. അതു ചെയ്യാതെ മറെറന്തെല്ലാം കമ്മിററിയുടെ നിൎദ്ദേശപ്രകാരമൊ അതിൽ കവിഞ്ഞതാ ചെയ്താലും ഉദ്ദേശിക്കുന്ന ഫലം സിദ്ധിക്കയില്ല. ആ കാൎയ്യം നില്ക്കട്ടെ; വിദ്യാഭ്യാസപരിഷ്കാരത്തെക്കുറിച്ചു ചിന്തിക്കാം.

നാട്ടുഭാഷാമിഡിൽസ്കൂളുകൾ ക്ലിപ്തമായ ഒരു ആവശ്യത്തെ നിറവേററുന്നില്ലെന്നും, ഇവയ്ക്കു വ്യക്തമായി ക്ലിപ്തപ്പെടുത്തിയ ഒരുദ്ദേശമില്ലെന്നും, മിഡിൽസ്കൂൾ വിദ്യാഭ്യാസത്തിന്റെ അവസാനത്തിൽ ഏതെങ്കിലും ജോലി കിട്ടുമെന്നു ന്യായമായി പ്രതീക്ഷിക്കാവുന്ന തരം വിദ്യാഭ്യാസം നൽകുന്നതിൽ ഈ സ്കൂളുകൾ വിഫലങ്ങളായിരിക്കുന്നുവെന്നും കമ്മിററി പ്രസ്താവിച്ചിരിക്കുന്നു. (161-ാംപുറം നോക്കുക.) ഈ കുററങ്ങളെല്ലാം ഇംഗ്ലീഷ്സ്കൂളുകൾക്കും ഉണ്ടു്. അതുകൊണ്ടു്, നാട്ടുഭാഷാമിഡിൽസ്കൂളുകൾ നിറുത്തണമെന്നു കമ്മിററി പറഞ്ഞിരിക്കുന്നതു സ്വീകാൎയ്യമല്ല. എല്ലാത്തരം സ്കൂളുകളെയും പരിഷ്കരിച്ചു പുനഃസംഘടിപ്പിക്കയാണു വേണ്ടതു്. ഇപ്പോൾ നാട്ടുഭാഷാസ്കൂളുകളും ഇംഗ്ലീഷ്സ്കൂളുകളും തമ്മിലുള്ള വ്യത്യാസം പഠിപ്പിക്കുന്ന ഭാഷയിലും, ഫീസിലും മാത്രമാണു പ്രധാനമായിട്ടുള്ളതു്. രണ്ടുതരം സ്കൂളുകളിലെയും വിദ്യാഭ്യാസം ഇപ്പോൾ പുസ്തകപ്രധാനമാണെന്നും. രണ്ടിലും ഒരേതരം ന്യൂനതകളാണുള്ളതെന്നും, രണ്ടിലെയും വിദ്യാൎത്ഥികൾക്കു പേനാപ്രയോഗമൊഴിച്ചുള്ള കൈത്തൊഴിലുകളോടു വൈമനസ്യം ജനിക്കുന്നുവെന്നും കമ്മിററിയും സമ്മതിച്ചിരിക്കുന്നു. ആ സ്ഥിതിക്കു രണ്ടുതരം സ്കൂളുകളെയും പരിഷ്കരിക്കുന്നതിൽ രണ്ടുതരം നയങ്ങൾ പ്രയോഗിക്കുന്നതു യുക്തമായിരിക്കുന്നില്ല. ഇംഗ്ലീഷ്സ്കൂളുകൾക്കു സൎവ്വകലാശാലാപരീക്ഷകളോടും അതുവഴി പ്രൊഫസർമാരോടും പ്രിൻസിപ്പാൾമാരോടും പൊതുവെ സൎക്കാരുദ്യോഗസ്ഥന്മാരോടുമുള്ള ബന്ധം മാത്രം നിമിത്തമാണു് അവയോടു കമ്മിററിക്കാർ പക്ഷപാതം കാണിച്ചിരിക്കുന്നതെന്നു തോന്നുന്നു. ഇതു് അനാവശ്യവും ദോഷപ്രദവുമാണു്. സൎവ്വകലാശാലകളോടു സംഘടിപ്പിക്കാൻ ഒരുതരം സ്കൂളുകളും, സാമാന്യജീവിതത്തോടു സംഘടിപ്പിക്കാൻ വേറൊരുതരം സ്കൂളുകളും ഉണ്ടാകുന്നതുതന്നെ, തല്ക്കാലസ്ഥിതിയിൽ ജനങ്ങളുടെ ഇടയിൽ വളരെ ദോഷപ്രദ

മായ ഒരുതരം ജാതിവ്യത്യാസത്തേയൊ വൎഗ്ഗവ്യത്യാസത്തേയൊ പ്രോത്സാഹിപ്പിച്ചു പൊതുജനജീവിതത്തിലെ കുഴപ്പങ്ങളെ വൎദ്ധിപ്പിക്കുകയും പൊതുജനവിഭാഗങ്ങൾ തമ്മിൽ ന്യായമായ സഹകരണത്തെ കുറയ്ക്കുകയും ചെയ്യാനിടയുണ്ട്. ഗൃമസ്ഥാജോലി മുതലായവയ്ക്കു പോകാനുള്ളവൎക്ക് ഒരുതരം സാമാന്യവിദ്യാഭ്യാസവും, കൃഷി മുതലായവയ്ക്കു പോകാനുള്ളവൎക്കു മറെറാരുതരം സാമാന്യവിദ്യാഭ്യാസവുമാണു വേണ്ടതെന്നുള്ള കമ്മിററിയുടെ അഭിപ്രായംതന്നെ ശരിയാണെന്നുതോന്നുന്നില്ല. ഡാക്ടർ മിച്ചിലിനും ഈ അബദ്ധാഭിപ്രായമുണ്ടായിരുന്നു. അതിനെ ഗവൺമെണ്ടു കുറേശ്ശെയായിട്ടെങ്കിലും പ്രയോഗത്തിൽനിന്ന് ഒഴിച്ചുവെയ്ക്കുകയാണു ചെയ്തുകൊണ്ടിരുന്നതു്. ഇപ്പോൾ അതിനെ വീണ്ടും പ്രയോഗത്തിൽ വരുത്താനുള്ള സംരംഭത്തെ പൊതുജനപ്രതിനിധികൾ പ്രബലമായവിധത്തിൽ പ്രതിഷേധിക്കുന്നു. മേല്പറഞ്ഞ രണ്ടുതരം ജനവിഭാഗങ്ങൾക്കും സാമാന്യവിദ്യാഭ്യാസം ഒരേവിധത്തിൽതന്നെയായിരിക്കണം. സാഹിത്യവിദ്യാഭ്യാസംകൂടെ ഉണ്ടെന്നുവിചാരിച്ച്, ആൎക്കും കൃഷി മുതലായ കൈത്തൊഴിലുകളിൽ അവജ്ഞയുണ്ടാകാതിരിക്കത്തക്കവണ്ണം, എല്ലാത്തരം സ്ക്കൂളുകളിലേയും കലാശാലകളിലേയും പരിശീലനത്തെ നിയന്ത്രിക്കേണ്ടതാണ്. ഏതായാലും, സാമാന്യമായ സ്ക്കൂൾ വിദ്യാഭ്യാസം എല്ലാത്തരം ജനങ്ങൾക്കും മിക്കവാറും ഒരേവിധത്തിലുള്ളതുതന്നെ ആയിരിക്കണം. ഉയൎന്നക്ലാസ്സുകളിൽ, പ്രത്യേകവാസനകളും ആവശ്യങ്ങളുമനുസരിച്ച്, ചില ഐച്ഛികവിഷയങ്ങൾ വയ്ക്കുന്നതിനു മാത്രമെ ആവശ്യമൊ ന്യായമൊ ഉള്ളു. ഇപ്പോഴത്തെ സാമ്പത്തികസ്ഥിതികളെപ്പററി വേണ്ടവിധത്തിൽ പരിഗണിക്കാതെയാണു കമ്മിററി റിപ്പോൎട്ടു തയ്യാറാക്കീട്ടുള്ളതെന്നു കമ്മിററിതന്നെ സമ്മതിച്ചിട്ടുണ്ട്. ഈ പരിഗണനം അത്യാവശ്യവുമാണ്. ഈ വസ്തുതകളെല്ലാം ഓൎമ്മിക്കുമ്പോൾ വിദ്യാഭ്യാസപരിഷ്ക്കാരം ഏകദേശം താഴെകാണുന്നവിധത്തിലായിരിക്കണമെന്നു തോന്നുന്നു.

1. പ്രൈമറിസ്ക്കൂൾ വിദ്യാഭ്യാസത്തിനു തല്ക്കാലം 4-ാംക്ലാസ്സുകൾ ഉണ്ടായിരുന്നാൽ മതി. ക്രമേണ എല്ലാ പ്രൈമറി സ്ക്കൂളുകളിലും 5-ാംക്ലാസ്സുകൾ നടത്തുന്നതിന് ഏൎപ്പാടുചെയ്യാവുന്നതാണ്. 5-ാംക്ലാസ്സു മുതല്ക്കോ, കഴിയുമെങ്കിൽ നാലാംക്ലാസ്സുമുതല്ക്കുതന്നെയൊ, ഇംഗ്ലീഷ്ഭാഷയൊ സംസ്കൃതമൊ നിർബന്ധ ഉപഭാഷയായി പഠിപ്പിക്കാൻ ഏൎപ്പാടുചെയ്യണം. 4-ാംക്ലാസ്സുമുതല്ക്കുതന്നെ, അതാതുസ്ഥലത്തെ സൌകൎയ്യമനുസരിച്ചു ലഘുവായ കൃഷിജോലികൾ, കയറുപിരിയ്ക്കൽ, പായ്നെയ്ത്തു, നൂൽനൂല്പു മുതലായ കൈത്തൊഴിലുകളിൽ, ഏതെങ്കിലും ഒന്നിലെങ്കിലും കുട്ടികൾക്കു സ്ക്കൂളിൽവച്ചും കുറേശ്ശെ പ്രായോഗികപരിശീലനം നൽകേണ്ടതാണ്.

2. മിഡിൽ സ്കൂളുകളിൽ, 5, 6, 7, എന്നിങ്ങനെ തല്ക്കാലം മൂന്നു ക്ലാസുകൾ ഉണ്ടായിരുന്നാൽ മതി. പിന്നീട് എട്ടുക്ലാസുകളാക്കാം. ഇവിടെയും, സംസ്കൃതമൊ, ഇംഗ്ലീഷൊ നിർബന്ധ ഉപഭാഷയായി പഠിപ്പിക്കണം. മിക്കകുട്ടികളും ഇംഗ്ലിഷ്തന്നെ നിർബന്ധ ഉപഭാഷയായി എടുക്കുന്നതാണ്. എന്നാൽ ഉയർന്നതരം സംസ്കൃത വിദ്യാഭ്യാസത്തിനൊ ആയുർവ്വേദവിദ്യാഭ്യാസത്തിനൊ പോകേണ്ടവർ സംസ്കൃതത്തെ നിർബന്ധിത ഉപഭാഷയായി സ്വീകരിക്കേണ്ടിയിരിക്കും. ഇപ്പോഴത്തെ സംസ്കൃത സ്കൂളുകൾ ഈ ആവശ്യത്തെ നിർവഹിക്കുന്നതിനു പര്യാപ്തങ്ങളാണ്. അതുകൊണ്ട്, അവയെ സംസ്കൃതപ്രാധാന്യമുള്ള സ്കൂളുകളായി നടത്തണം. ഇപ്പോഴത്തെ ഇംഗ്ലീഷ്മിഡിൽസ്കൂളുകളേയും, നാട്ടുഭാഷാമിഡിൽസ്കൂളുകളേയും ഒരേതരം സ്കൂളുകളാക്കണം. ഇങ്ങനെ പുനഃസംഘടിപ്പിക്കുന്ന മിഡിൽസ്കൂളുകളിൽ തല്ക്കാലസ്ഥിതിക്ക്, ഇപ്പോഴത്തെ നാട്ടുഭാഷാമിഡിൽസ്കൂളുകളിലെ ഫീസുമാത്രമെ ചുമത്താവൂ. ജനങ്ങളുടെ സാമ്പത്തികസ്ഥിതി നന്നാകുമ്പോൾ, ആവശ്യമുണ്ടെങ്കിൽ ഫീസ് സ്വല്പം വർദ്ധിപ്പിക്കാം. 7-ാം ക്ലാസിന്റെയൊ, എല്ലാമിഡിൽസ്കൂളുകളിലും 8-ാംക്ലാസ് ഏർപ്പെടുത്തിയാൽ അതിന്റെയൊ അവസാനത്തിൽ ഒരു പബ്ളിക്പരീക്ഷ നടത്തണം. അതിൽ തൃപ്തികരമായ മാർക്ക് വാങ്ങിക്കുന്നവരെ, ഹൈസ്കൂൾ 8-ാം ക്ലാസിൽ ചേർക്കാവുന്നതാണ്. കമ്മിററി നിർദ്ദേശിക്കുംപോലെ, ഇതിൽ ഒരു ക്ലിപ്തശതമാനം കിട്ടുന്നവരെ മാത്രമെ, ഹൈസ്കൂൾ വിദ്യാഭ്യാസത്തിൽ പ്രവേശിപ്പിക്കു എന്നുവയ്ക്കാം. സർക്കാർ സർവീസിൽ ഗുമസ്താവേല മുതലായ ഇടത്തരം ജോലികൾക്കു പ്രവേശനപ്പരീക്ഷ ഏർപ്പെടുത്തുകയൊ, അല്ലെങ്കിൽ മേല്പറഞ്ഞ മിഡിൽസ്കൂൾ പരീക്ഷയെ അതിനായി ഉപയോഗിക്കയൊ ചെയ്യാവുന്നതാണ്.

3. ഹൈസ്കൂളുകളിൽ തല്ക്കാലം, 8, 9, 10 എന്നിങ്ങനെ മൂന്നു ക്ലാസുകൾ വേണം. മിഡിൽസ്കൂളുകളിൽ 8-ാംക്ലാസ് ഏർപ്പെടുത്തിയാൽ, ഹൈസ്കൂളുകളിൽ, 2 ക്ലാസുകൾ മതി. ഹൈസ്കൂളുകളിലെ ഏററവും ഉയർന്ന ക്ലാസിലെ പരീക്ഷയിൽ ഒരു ക്ലിപ്തശതമാനം ലഭിക്കുന്നവർക്കു കാളേജ്പ്രവേശനം അനുവദിക്കാവുന്നതാണ്. അത്യാവശ്യമുണ്ടെങ്കിൽ ഹൈസ്കൂളുകളിൽ 11-ാംക്ലാസ്കൂടെ വയ്ക്കാം. ഹൈസ്കൂളുകളിലെ പാഠപദ്ധതി സർവകലാശാലാ പ്രവേശനപരീക്ഷയെക്കൂടെ പരിഗണിച്ചു രൂപവല്ക്കരിക്കണം.

4. എല്ലാത്തരം സ്കൂളുകളിലും, നിർബന്ധിത ഉപഭാഷകളൊഴിച്ചു മററെല്ലാവിഷയങ്ങളും നാട്ടുഭാഷയിൽതന്നെ പഠിപ്പിക്കണം. ഇങ്ങനെ ചെയ്താൽ 10-ാംക്ലാസുകൾകൊണ്ടു തന്നെ, സർവ്വകലാശാലാപ്രവേശനത്തി

നും വേണ്ട വിദ്യാഭ്യാസം വിദ്യാൎത്ഥികൾക്കു സിദ്ധിക്കും. കണക്കു ഭൂമിശാസ്ത്രം ചരിത്രം പ്രകൃതിവിജ്ഞാനം എന്നിവയിൽ, ഇപ്പോഴത്തെ നാട്ടുഭാഷാമിഡിൽസ്കൂൾ വിദ്യാർത്ഥികൾക്കു ഇംഗ്ലീഷ് മിഡിൽസ്കൂളുകളിലെ വിദ്യാൎത്ഥികളേക്കാൾ വളരെ കൂടുതൽ പരിജ്ഞാനമുണ്ട്. ആ സ്ഥിതിക്കു സ്കൂൾ വിദ്യാഭ്യാസം മുഴുവനും പ്രധാനമായി നാട്ടുഭാഷയുപയോഗിച്ചു നടത്തുന്നതായാൽ, സൎവ്വകലാശാലാപ്രവേശനത്തിനുള്ള വിദ്യാഭ്യാസത്തിന്റെ കാലം ഇപ്പോഴത്തേതിൽ നിന്ന് ഒരുകൊല്ലമെങ്കിലും കുറയ്ക്കാമെന്നു തീൎച്ചയാണ്. മുൻകാലങ്ങളിൽ ഇതിന് ഇത്രയധികം കൊല്ലം വച്ചിരുന്നില്ലെന്ന് ഇപ്പോഴുള്ളവരിൽ കുറെ പ്രായമായവൎക്കെല്ലാം അറിയാമല്ലോ. ഹൈസ്കൂൾ വിദ്യാൎത്ഥികളുടേയും കോളേജ് വിദ്യാൎത്ഥികളുടേയും, വിദ്യാഭ്യാസത്തിന്റെ സ്റ്റാൻഡാർഡ് മുമ്പിലത്തേക്കാൾ വളരെ കുറഞ്ഞിരിക്കയാണെന്നു കമ്മിററി പറകയും ചെയ്യുന്നു. ആ സ്ഥിതിക്കു നാട്ടുഭാഷയെ മററുവിഷയങ്ങൾ പഠിപ്പിക്കുന്നതിനു ധാരാളമായി ഉപയോഗിച്ചിരുന്ന പഴയരീതിയിലും, കവിഞ്ഞു്, നാട്ടുഭാഷയെ മററു വിഷയങ്ങൾ പഠിപ്പിക്കുന്നതിനു പ്രധാനമായുപയോഗിച്ചാൽ, വിദ്യാഭ്യാസത്തിന്റെ സ്റ്റാൻഡാർഡ് വളരെ നന്നാകുമെന്നു പ്രതീക്ഷിക്കാം.

5. എല്ലാത്തരം സ്കൂളുകളിലും, കൃഷി, മററു കൈത്തൊഴിലുകൾ എന്നിവയിൽ ചിലതിൽ എല്ലാവിദ്യാൎത്ഥികൾക്കും, നിർബന്ധിതമായ പരിശീലനംകൂടെ നൽകണം. ഇതിനു പുറമെ സൌകൎയ്യമുള്ള സ്ഥലങ്ങളിലെല്ലാം ആവശ്യംപോലെ, കൃഷി മുതലായവയ്ക്കായി പ്രത്യേക സാങ്കേതിക ക്ലാസുകളൊ, സ്കൂളുകളൊ നടത്തേണ്ടതാണ്. ഈ കാൎയ്യം സംബന്ധിച്ചു കമ്മിററിയുടെ നിൎദ്ദേശങ്ങൾ പൊതുവെ സ്വീകരിക്കാം. എന്നാൽ, ഇവിടെ ഉത്തരവാദിത്വഭരണം സ്ഥാപിക്കുന്നതുവരെ, പ്രായോഗിക സാങ്കേതികപാഠശാലകളിൽ പഠിക്കാൻ വിദ്യാൎത്ഥികൾ അധികമുണ്ടാകാൻ പ്രയാസമാണ്.

6. സാമാന്യവിദ്യാഭ്യാസത്തിനായുള്ള എല്ലാത്തരം സ്കൂളുകളിലും പാഠപദ്ധതി, പ്രവൎത്തനരീതി (പ്രോജക്ട്മെത്തേഡ്) യിലുള്ള അഭ്യസനത്തിനു യോജിച്ചതായിരിക്കണം. അഭ്യസനത്തെ നിവൃത്തിയുള്ളേടത്തോളം പ്രോജക്ട്രീതിയിലാക്കേണ്ടതാണ്.

7. പരീക്ഷകളുടെ സ്വഭാവവും മേല്പറഞ്ഞ കാൎയ്യങ്ങളനുസരിച്ചു ഭേദപ്പെടുത്തണം. ഏതെങ്കിലും പ്രത്യേകപാഠപുസ്തകങ്ങളൊ നോട്ടുകളൊ ഉരുവിട്ടു പരീക്ഷയിൽ ജയിക്കാവുന്ന ഇപ്പോഴത്തെ പരീക്ഷാരീതികളെ ഉപേക്ഷിക്കണം. വിദ്യാൎത്ഥികളുടെ ബുദ്ധിശക്തിയേയും, അടുത്ത ഉയൎന്ന

പടിയിൽ പഠിത്തമൊ പ്രവൃത്തിയൊ നടത്താനുള്ള ശേഷിയേയുമാണ പരീക്ഷകൾകൊണ്ടു നിശ്ചയിക്കേണ്ടത്. പരീക്ഷാസമയത്ത്, ക്ലിപ്തപ്പെട്ടതിയ ചില പുസ്തകങ്ങളിൽ ഏതെങ്കിലും വിദ്യാൎത്ഥികൾ ഉപയോഗിക്കാമെന്നുവയ്ക്കുന്നതിലും തരക്കേടില്ല. ഇങ്ങനെയായാലും പരീക്ഷയുടെ യഥാൎത്ഥാദ്ദേശ്യങ്ങൾ സാധിക്കത്തക്ക വിധത്തിലുള്ള ചോദ്യങ്ങൾതന്നെ പരീക്ഷയ്ക്കുപയോഗിക്കണം. ഭാഷയിൽ, വാക്യരചന, ഉപന്യാസരചന എന്നിവയ്ക്കു പരീക്ഷയിൽ പ്രാധാന്യം കൊടുക്കേണ്ടതാണ്. നിവൃത്തിയുള്ളടത്തോളം എല്ലാത്തരം വിദ്യാഭ്യാസപരീക്ഷകളും പ്രൈവററ് വിദ്യാൎത്ഥികൾക്കും പ്രവേശം അനുവദിക്കണം എന്നാൽ, ഇവരിൽ ഓരോരുത്തരും അതാതുപരീക്ഷയ്ക്കുവേണ്ട വിദ്യാഭ്യാസം പ്രൈവററായി നടത്തീട്ടുണ്ടെന്നു കാണിക്കാൻ തക്കതായ ഒരാളുടെ ഒരു സൎട്ടിഫിക്കേററു ഹാജരാക്കണമെന്നുവയ്ക്കാവുന്നതാണ്. ഇങ്ങനെയായാൽ സ്ക്കൂളുകളിലെ തിക്കും തിരക്കും കുറയുന്നതിനും അവയിലെ വിദ്യാഭ്യാസം കുറേക്കൂടെ കാൎയ്യക്ഷമമാക്കുന്നതിനും വിദ്യാഭ്യാസത്തിനായി ഗവൺമെണ്ടിനുള്ള ചിലവു മിതമാകുന്നതിനും ഇടയുണ്ട്. പബ്ലിക്പരീക്ഷാബോൎഡുകളിൽ സമാന്യജീവിതപരിചയമുള്ള വിജ്ഞന്മാൎക്കു ഭൂരിപക്ഷമുണ്ടായിരിക്കണം. അധ്യാപകരല്ല, പബ്ലിക്പരീക്ഷനടത്തേണ്ടത്.

8. സ്ക്കൂളുകൾ വിദ്യാഭ്യാസപരീക്ഷാവില്പനക്കുള്ള കുത്തകഷാപ്പുകളായിരുന്നുകൂടാ; പ്രൈവററുപഠിത്തമുൾപ്പടെ എല്ലാത്തരം വിദ്യാഭ്യാസത്തിൻേറയും പ്രചാരണത്തിനുള്ള കേന്ദ്രങ്ങളായിരിക്കണം. പ്രൈവററുവിദ്യാൎത്ഥികൾക്കും ചില വ്യവസ്ഥകളനുസരിച്ചു വേണ്ട സഹായസഹകരണങ്ങൾ നൾകുന്നതിന്, അധ്യാപകരെ ചുമതലപ്പെടുത്തണം. അവൎക്കായി, സ്ക്കൂൾ ഒഴിവുള്ള സമയങ്ങളിൽ വേണ്ട ഉപദേശങ്ങളും നിൎദ്ദേശങ്ങളും നൾകുന്നതിനു അധ്യാപകന്മാരെ അനുവദിക്കേണ്ടതാണ്. എല്ലാ മിഡിൽസ്ക്കൂളുകളോടും, ഹൈസ്ക്കൂളുകളോടും, കഴിയുമെങ്കിൽ ചില പ്രൈമറിസ്ക്കൂളുകളോടും അനുബന്ധിച്ചു സാമാന്യം നല്ല ലൈബ്രറികൾ കൂടെ നടത്തണം. ഇവയിലുള്ള പുസ്തകങ്ങളും, വൎത്തമാനപ്പത്രങ്ങളും മററും ഉപയോഗിക്കുന്നതിന് ചില വ്യവസ്ഥകളനുസരിച്ചു പ്രൈവററുവിദ്യാൎത്ഥികളുൾപ്പടെയുള്ള പൊതുജനങ്ങൾക്കും സൌകൎയ്യം നൾകേണ്ടതാണ്.

ഏകദേശം മേൽവിവരിച്ച വിധത്തിലുള്ള ഒരു വിദ്യാഭ്യാസപരിഷ്കാരമാണ് ഇക്കാലത്ത് ആവശ്യമായിരിക്കുന്നത്.



# സാഹിത്യവും സത്യവും

കൈനിക്കര കുമാരപിള്ള ബി. ഏ; എൽ. ടി.

## iii.

ആദൎശവാദികളെ അണിനിരത്തുകതന്നെ. അവൎക്കെന്തെങ്കിലും പറയാനുണ്ടാവുമൊ? എന്താ പറയാനുണ്ടാവുക! ഇല്ലാത്ത കെട്ടുകഥകളൊക്കെ നിൎമ്മിക്കുന്ന ഇവൎക്കെന്താണു് സമാധാനം പറയാൻ കാണുക! കുററം ഏററു ക്ഷമാപണംചെയ്യട്ടെ. ഇനി ഈ മാതിരി അസംബന്ധങ്ങൾ പുലമ്പുകയില്ലെന്നു പ്രതിജ്ഞചെയ്യട്ടെ.........അല്ലല്ലാ! അവർ അതിനൊന്നിനുമല്ല ഭാവം. അവരുടെ സംഖ്യ ചെറുതൊന്നുമല്ല. അവരുടെ വാക്പാടവം തുച്ഛവുമായിരിക്കയില്ല. ഏതായാലും ഇവരുടെ ഈ അണി അനവദ്യസുന്ദരംതന്നെ. വിവിധദേശങ്ങളിൽ ജനിച്ചു വിഭിന്നങ്ങളായ പരിതസ്ഥിതികളിൽ വളൎന്ന ഇവർ തമ്മിലുള്ള ഐക്യം, സാമ്യം, സ്നേഹബന്ധം, അഹോ! ആശ്ചൎയ്യകരം! സുശാന്തങ്ങളും സുഖസ്വപ്നസമീക്ഷാനിരതങ്ങളുമായ വിശാലനയനങ്ങളിൽനിന്നു് അനിശ്ചിതവും അപ്രാപ്യവുമായ വിദൂരഭാവിയുടെ അസ്പഷ്ടഭാവങ്ങളെ ആരാഞ്ഞായുന്ന നക്ഷത്രരശ്മികൾ, സങ്കല്പദേശങ്ങളിലെ സ്വാതന്ത്ര്യസഞ്ചാരങ്ങളിൽ സമാൎജ്ജിച്ചിട്ടുള്ള ആനന്ദാതിശയങ്ങൾക്കും, തങ്ങളെ വലയംചെയ്യുന്ന സഹോദരസഞ്ചയത്തിന്റെ സങ്കടസമ്പൂൎണ്ണമായ ജീവിതത്തെ സമീക്ഷിക്കുമ്പോൾ അങ്കുരിക്കുന്ന അത്യന്തമായ അനുകമ്പയ്ക്കും മദ്ധ്യേ പ്രകാശച്ഛായാവൈവിധ്യം വിസ്ഫുരിപ്പിക്കുന്ന വദനബിംബങ്ങൾ—ഇവരെ അസത്യവാന്മാരെന്നു വിളിക്കാൻ ധൈൎയ്യം തോന്നുന്നില്ല. എന്തു് നിഷ്കന്മഷതയാണു്, എന്തു് കാരുണ്യമാണു്, അവരുടെ വദനങ്ങളിൽ വിളയാടുന്നതു്! ഇവർതന്നെയൊ കണക്കററ കള്ളങ്ങൾ എഴുതിക്കൂട്ടിയ കവികൾ?—അല്ലാ! ആശ്ചൎയ്യങ്ങൾ വൎദ്ധിക്കുന്നു! അതാ യാഥാൎത്ഥ്യവാദികളിൽ പലരും ഇവരെ സമീപിച്ചു സബഹുമാനം നമിക്കുന്നു. സത്യപ്രിയന്മാരായ ഇവർ അസത്യവാന്മാരോടു സ്നേഹബഹുമാനാദികൾ പ്രകടിപ്പിക്കുന്നതു ശരിയാണൊ? സ്വാഭാവികമാണൊ?

ഇവരെ ഒന്നുകൂടി സമീപിച്ചു നോക്കാം. ഇവരോടു തന്നെ ചോദിക്കാം:—

"ഹേ, ആദൎശവാദികളെ, നിങ്ങൾ അസാദ്ധ്യങ്ങളും അയഥാൎത്ഥങ്ങളുമായ ലോകങ്ങൾ നിൎമ്മിച്ചു ഞങ്ങളെ കബളിപ്പിക്കാൻ ശ്രമിക്കുന്നതെന്തിനു്? നിങ്ങളുടെ ഈ ഉപദ്രവംകൂടാതെതന്നെ അപകടംനിറഞ്ഞ ഈ

ലോകത്തിൽ ജീവിതം ദുസ്സഹമാണ്. നിങ്ങളുടെ ചെപ്പടിവിദ്യ ഒരു നിമിഷനേരത്തേയ്ക്കു ഞങ്ങളെ ആഹ്ളാദിപ്പിക്കുന്നെങ്കിലും അടുത്ത നിമിഷത്തിൽ അതു വീണ്ടും ഞങ്ങളെ പഴയ സങ്കടത്തിലും ദുരിതത്തിലും അജ്ഞാനത്തിലും പൂർവ്വാധികം ആഴ്ത്തുകയല്ലെ ചെയ്യുന്നതു്? നിങ്ങളെ കണ്ടിട്ടു നിങ്ങൾ ദിവ്യന്മാരാണെന്നു തോന്നുന്നു. നിങ്ങളുടെ മുഖത്തു നോക്കിയിട്ടു നിങ്ങളെ സംശയിക്കാൻ മനസ്സുവരുന്നില്ല. ഞങ്ങളുടെ സംശയനിവൃത്തി വരുത്തിത്തരുന്നതിനു ദയവുണ്ടാകുമൊ?"

അനുകമ്പാമസൃണമായ ഒരു മധുരമന്ദഹാസം ആ പേലവാധരസഹസ്രങ്ങളിൽ തങ്ങുന്നു. എങ്ങുനിന്നൊ ഒരു കളകണ്ഠം ഇങ്ങനെ കൂജനം ചെയ്യുന്നു:—

"ഞങ്ങളോ അസത്യവാന്മാർ? എങ്കിൽ നിങ്ങളുടെ സത്യം എന്താണ്? നിങ്ങൾ നിങ്ങളുടെ ശാസ്ത്രജ്ഞന്മാർ സത്യവാന്മാരാണെന്നു പറയുന്നു. എന്നത്തെ ശാസ്ത്രജ്ഞന്മാരാണു സത്യവാന്മാർ? ഇന്നലത്തെ ശാസ്ത്രജ്ഞന്മാർ വരെ പറഞ്ഞതെല്ലാം അസംബന്ധമാണെന്നല്ലെ ഇന്നത്തെ ശാസ്ത്രജ്ഞൻ പ്രഖ്യാപനംചെയ്യുന്നതു്? ഈ മനുഷ്യന്റെ പ്രഖ്യാപനങ്ങളെ പ്രതിഷേധിക്കുന്നതിനല്ലെ നാളത്തെ ശാസ്ത്രജ്ഞൻ ഇരുന്നു വട്ടംകൂട്ടുന്നതു്? ഇവരിലാരാണു സത്യവാൻ? ചരിത്രകാരന്മാരല്ലെ നിങ്ങളുടെ അടുത്ത സത്യസന്ധന്മാർ? അവരിൽ എല്ലാവരും സ്വതന്ത്രന്മാരാവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ അവർതമ്മിലുള്ള ശണ്ഠകളുടെ പ്രചണ്ഡശബ്ദങ്ങൾ പലപ്പോഴും ഞങ്ങളുടെ സുന്ദരസ്വപ്നങ്ങളേപ്പോലും ശിഥിലമാക്കിയിട്ടുണ്ടു്. എന്നാൽ ഞങ്ങൾ തമ്മിൽ ഇതേവരെ പറയത്തക്ക യാതൊരഭിപ്രായവ്യത്യാസവും ഉണ്ടായിട്ടില്ല. ഈ നില്ക്കുന്ന ഭാരതീയമഹർഷിപുംഗവന്മാർ പാടിയ പാട്ടുതന്നെയാണു പ്ലേറേറായും, അരിസ്റ്റാട്ടലും, ഡാൻറിയും, ഗേഥേയും, ഷെല്ലിയും, ടെനിസണും പാടിയതു്. ഇപ്പോൾ 'എ ഈ'യും ടാഗൂറും പാടുന്നതും! ആ പാട്ടുതന്നെ പാടിയ വേറെ കുറെ ആളുകളെ നിങ്ങൾക്കു കാണണമൊ?"

"ഇതാ ഇങ്ങോട്ടു നോക്കുവിൻ! ഇവരെ മനസ്സിലാകുന്നില്ലെ? ഈ മഞ്ഞച്ചേലക്കാരനെ അറിയുകയില്ലെ? പീലിക്കിരീടവും വനമാലയും കൗസ്തുഭവും കാണുന്നില്ലെ? അതെ, ഇദ്ദേഹം ഞങ്ങളുടെ വർഗ്ഗത്തിൽപ്പെട്ട ആളുതന്നെയാണ്! ഞങ്ങളുടെ പാട്ടാണ് അന്നു കുരുക്ഷേത്രത്തിൽവച്ചു് ഇദ്ദേഹം പാടിയതു്, അർജ്ജുനന്റെ അസ്ത്രശകലങ്ങളായി ഭവിച്ച സ്നായുക്കളിൽ നവവൈദ്യുതപ്രവാഹം പകന്നു് അവയെ വീണ്ടും തീക്ഷ്ണചേതനങ്ങളാക്കിയതു്! അതാ, കണ്ടകകിരീടം ചാർത്തിയ ആ കാഞ്ചനകളേബരനേ, ആ ആകാരംകൈക്കൊണ്ട കാരുണ്യത്തിനെ, നിങ്ങൾ അറിയുകയില്ലെ? അദ്ദേഹം ആ കുന്നിൻമുകളിൽവച്ചു പാടിയതും, കാൽവറിയിലെ കുരിശിൽ

സ്വരകന്തംകൊണ്ടു ലേഖനംചെയ്യുന്നതും ആ പാട്ടുതന്നെയാണ്! ഇതാ, ഈ നില്ക്കുന്ന ദിവ്യജ്യോതിസ്സാണു കപിലവസ്തുവിലെ മുടി ചൂടേണ്ട തലയിൽനിന്നു തലമുടിപോലും മാററി, ചെങ്കോൽ പിടിക്കേണ്ട കൈകൊണ്ടു മരയോടെടുത്തു്, ഉഗ്രങ്ങളായ രാജാജ്ഞകൾ നൽകേണ്ട അധരങ്ങൾകൊണ്ട് ആ പാട്ടുതന്നെ അതിമധുരമായി പാടി നിർവ്വാണമാർഗ്ഗം കാണിച്ചുതന്നതായത്രേ എന്നറിക്കുഞ്ഞു്! ആ പാട്ടുതന്നെ പാടിയാണ് ഈ നില്ക്കുന്ന തീവ്രപ്രഭാ അറേബ്യായിലെ നിശിതാതപത്തെ ശുഭ്രജ്യോത്സ്നാസമാനം സമാസ്വാദ്യമാക്കിയതു്.

"ഞങ്ങളാണോ. അസത്യവാദികൾ? അന്യോന്യവിരുദ്ധങ്ങളായ ശാസ്ത്രങ്ങൾ നിർമ്മിച്ചു തമ്മിൽതല്ലുന്ന പണ്ഡിതന്മാർ സത്യവാന്മാരാണ്, യാതൊരു വൈരുദ്ധ്യവുമില്ലാത്ത ഒരേ ലോകത്തെത്തന്നെ സൃഷ്ടിച്ചു് അന്യോന്യം സ്നേഹത്തിലും രമ്യതയിലും കഴിഞ്ഞുകൂടുന്ന ഞങ്ങൾ അസത്യവാദികളുമാണ്!

ഞങ്ങൾ ഇന്നു കാണുന്ന സ്വപ്നമാണു നാളത്തെ വിപ്ലവം, മററന്നാളത്തെ സാമ്രാജ്യം. ആ സ്വപ്നമാണോ അസത്യം? ഏതൊരു സൃഷ്ടിയും ഒരു സ്വപ്നത്തിൻെറ സന്താനമാണ്. ഒരു മഹൽസ്വപ്നത്തിൻെറ സുന്ദരസന്താനമാണ് ഈ അത്ഭുതപ്രപഞ്ചം! നിങ്ങൾ അനവരതം വാഴ്ത്തുന്ന യാഥാർത്ഥ്യത്തിൻെറ ജനനിയും ആന്തരചൈതന്യവും ആ സ്വപ്നമാണ്. ഞങ്ങൾ നിങ്ങളുടെ യാഥാർത്ഥ്യത്തിൻേറയും യാഥാർത്ഥ്യത്തെയാണ് ആരായുന്നതും സൃഷ്ടിക്കുന്നതും!

"നിങ്ങൾ നിങ്ങളുടെ ലോകം യഥാർത്ഥമാണെന്നു പറയുന്നു. യാഥാർത്ഥ്യത്തിൻെറ അടയാളം എന്താണ്? പൂർവ്വാപരവൈരുദ്ധ്യമാണോ? അസമാധാനമാണോ? അസ്ഥിരതയാണോ? അന്യോന്യവിദ്വേഷമാണോ? കൂട്ടക്കൊലയാണോ?.........ഇതെല്ലാമാണെങ്കിൽ നിങ്ങളുടെ ലോകം തന്നെയാണു യഥാർത്ഥലോകം. അല്ല, യാഥാർത്ഥ്യത്തിൻെറ ഉത്തമലക്ഷണങ്ങൾ അവികലതയും ആനന്ദവുമാണെങ്കില്, സ്ഥിരതയും സ്നേഹവുമാണെങ്കിൽ, ഞങ്ങൾ സൃഷ്ടിക്കുന്ന ലോകമാണു യഥാർത്ഥലോകം. നിങ്ങൾ ഞങ്ങളെ വഴിക്കുപോലും നിങ്ങൾ അറിയാതെതന്നെ നിങ്ങളുടെ ലോകത്തെ ഞങ്ങളുടെ ലോകത്തേക്കാൾ അടുപ്പിക്കുവാൻ—അതിലെ വൈകല്യങ്ങളും വൈരുദ്ധ്യങ്ങളും വിദ്വേഷങ്ങളും ദൂരീകരിച്ചു്, അതിനെ പൂർണ്ണവും ശാന്തവും സുന്ദരവുമാക്കാൻ—അതിനെ യഥാർത്ഥമാക്കാൻ—നിങ്ങൾ നിരന്തരം ശ്രമിച്ചുകൊണ്ടേയിരിക്കുന്നു. ആ ശ്രമം ഒന്നു മാത്രമാണു നിങ്ങളുടെ ലോകത്തിലുള്ള ഏകവും അനർഘവുമായ സത്യം! ആ സത്യം ഒന്നു മാത്രമാണു നിങ്ങളുടെ ലോകത്തെ സചേതനമാക്കുന്ന ദിവ്യശക്തി!!"

ഇതു് ഒരു പുതിയ ഗീതമാണ്. നമ്മുടെ ഇതേവരെയുണ്ടായിരുന്ന സത്യസങ്കല്പത്തെ ആകപ്പാടെ ഇളക്കിമറിക്കുന്ന ഒരഭിപ്രായഗതിയാണു അതിൽ അടങ്ങിയിരിക്കുന്നതു്. അതു ശരിക്കു മനസ്സിലാക്കുവാൻതന്നെ നമുക്കു കുറച്ചു സാവകാശം വേണം. എന്തുകൊണ്ടെന്നാൽ പഴയതു പലതും നശിപ്പിച്ചു പുതിയതു പലതും പണിഞ്ഞെങ്കിലേ ഈ അഭിപ്രായത്തിനു ശരിയായ ഒരു സ്ഥാനം നമ്മളുടെ മനസ്സിൽ സിദ്ധിക്കുകയുള്ളൂ.

ആദശ്വാദികൾ അസത്യവാദികൾ അല്ലതന്നെ. നമ്മളുടെ അപൂർണ്ണമായ ലോകത്തിൻെറ അപ്രാപ്തവ്യം എന്നാൽ പ്രാപ്യവും ആയ പരിപൂർണ്ണതയെ– അതു് ഒരിക്കൽ ചെന്നെത്തേണ്ടതായ മഹത്തായ ആദശത്തെ–ആ അനശ്വരമായ യാഥാർത്ഥ്യത്തെ– അത്രെ അവർ നമുക്കുവേണ്ടി സൃഷ്ടിക്കുന്നതു്. ആ പരമമായ പൂർണ്ണതയിലേയ്ക്കാണു്, അഭേദമായ ആ യാഥാത്മ്യത്തിലേയ്ക്കാണു് അപൂർണ്ണവും അശക്തവും ആയ നമ്മുടെ ലോകം പിച്ച നടന്നു നീങ്ങുന്നതു്.

## iv.

ശരി. അങ്ങനെയാണെങ്കിൽ അവരെ സഹിക്കാം. പക്ഷെ ഇനിയും ഒരു കൂട്ടരുണ്ടു്. അവരുടെ കാര്യം ഇങ്ങനെയൊന്നും പറഞ്ഞു സാധൂകരിക്കാൻ സാധിക്കുകയില്ല. അവർ ഒരു പുതിയ സൃഷ്ടിയാണു്. പരിശുദ്ധം, എന്നുവെച്ചാൽ യാതൊരു കലൎപ്പുമില്ലാത്ത അസംബന്ധം എഴുതിക്കൂട്ടുക എന്നുള്ളതാണു് അവരുടെ തൊഴിൽ. അവക്കു നിർബന്ധമൊന്നെയുള്ളൂ. വായനക്കാൎക്കു് അവർ പറയുന്നതിൽ ഒരു വാക്കുപോലും മനസ്സിലാകരുതു്. അങ്ങനെ അവരുടെ ഗൂഢാർത്ഥകുസുമത്തെ തേടി വായനക്കാർ കാടുകയറണം. അതാണൊ, ഇതാണൊ എന്നു സംശയിച്ചു് അവർ ബുദ്ധിമുട്ടി പറിച്ചെടുക്കുന്ന ആശയകുസുമങ്ങളുടെയെല്ലാം ഉടമസ്ഥാവകാശത്തിനു് ഇവർ അവസാനത്തിൽ കൈനീട്ടുന്നു! ഇതു വളരെ ആദായമുള്ള തൊഴിലാണു്. ഒരാശയവും കൂടാതെ അനേകസഹസ്രം ആശയങ്ങളുടെ ഉടമസ്ഥനാകാൻ ഇതുപോലെ പററിയ വിദ്യ വേറെ ഇല്ല.

ഈയിടെ എൻെറ ഒരു സ്നേഹിതൻ അദ്ദേഹത്തിൻെറ അനന്യകാര്യമായ സംഭാഷണചാതുര്യത്തോടെ ഈ കൂട്ടരെക്കുറിച്ചു് എന്നോടു് ഏകദേശം ഇങ്ങനെ പറയുകയുണ്ടായി:—

"Give me a handful of capital letters, a few words like 'the Real', 'the ultimate,' 'the Beyond,' 'the one', 'the Inscrutable', and a few star marks. I shall give you a nice sample of mystic poetry."

(ഒരു കൈ നിറയെ വലിയക്ഷരങ്ങളും, 'യഥാൎത്ഥം', 'പരമം', 'അതീതം' 'ഏകം', 'അജ്ഞേയം' ഈ മാതിരി കുറെ വാക്കുകളും, കുറെ നക്ഷത്രചിഹ്നങ്ങളും എനിക്കു തരുക; മിസ്റ്റിക്കു കവിതയുടെ ഒരു രസികൻമാതൃക ഞാൻ നിങ്ങൾക്കു തരാം.)

അദ്ദേഹം അതിനെ തുടൎന്ന് ഒരു മാതൃകയും തന്നു. അതു് ഏതാണ്ടു് ഇപ്രകാരമായിരുന്നു.

"Oh! I come to Thee (Thee in capital letters!) and I hug Thee and hug Thee, Oh Thou, the Inscrutable! And Oh! Thee Bliss of it!***)

ഹാ! ഞാൻ അങ്ങയുടെ അടുത്തുവരുന്നു. ഞാൻ അങ്ങയെ വീണ്ടും വീണ്ടും മാറോടണയ്ക്കുന്നു. ഹാ! അജ്ഞനായുള്ളോവെ! ഹാ! ആ ആനന്ദാതിരേകം!***)

അദ്ദേഹം തന്ന മാതൃക ഇതിലും കേമമായിരുന്നു. ഞാൻ അതിന്റെ പല ഭാഗവും മറന്നിരിക്കുന്നു. ഏതായാലും അദ്ദേഹം പറഞ്ഞതുപോലെ ഇതു് ഇപ്പോഴത്തെ ഈ രീതിയിലുള്ള കവനങ്ങളുടെ ഒരു നല്ല മാതൃകയാണെന്നു സമ്മതിക്കാതെ തരമില്ല.

ടാഗൂറിന്റെ കവനങ്ങളുമായി മലയാളകവികൾ പരിചയപ്പെട്ടതോടുകൂടിയാണ് ഈ മിസ്റ്റിസിസം മലയാളകവിതകളിൽ അല്പാല്പം പ്രവേശിച്ചുതുടങ്ങിയതു്. ഇപ്പോൾ അതു് ഏകദേശം 'ഇൻഫ്ളുവൻസാ' പോലെയൊ 'ഹുക്ക്‌വേം' പോലെയൊ ഇവിടെ ഭയങ്കരമായി പകൎന്നു പരക്കുന്ന ലക്ഷണങ്ങൾ കാണുന്നതുകൊണ്ടു് അതിനെപ്പററി ശാന്തമായി ഒന്നാലോചിക്കേണ്ടുന്ന ആവശ്യം നമുക്കു വന്നുകൂടിയിട്ടുണ്ടു്. ഈ കൂട്ടർ മുഴുവൻ ഒരുപോലെ ഭ്രാന്തന്മാരൊ ബുദ്ധിശൂന്യന്മാരൊ ആണൊ? എന്റെ സ്നേഹിതൻ പറഞ്ഞതുപോലെ കുറെ വലിയക്ഷരങ്ങളും ചില പ്രത്യേകപദങ്ങളും ഏതാനും നക്ഷത്രചിഹ്നങ്ങളും മാത്രംകൊണ്ടു കൈകാൎയ്യംചെയ്യു കവികൾ ആകുന്നവർ തന്നെയൊ ഇവർ എല്ലാവരും. എല്ലാവരും അങ്ങനെയല്ലെങ്കിൽ ഇവരിലെ യഥാൎത്ഥകവികളെ തിരിച്ചറിയുന്നതെങ്ങനെ? അവരുടെ കവനങ്ങളിലുള്ള സത്യം എന്താണ്? അതെങ്ങനെ മനസ്സിലാക്കാൻ സാധിക്കും?

ഈ മാതിരി കവിതകൾ എഴുതുന്നതിനുള്ള അധികാരം എല്ലാവൎക്കും ഇല്ല. അവ ആത്മാവിന്റെ അസുലഭങ്ങളായ ചില ദിവ്യാനുഭവങ്ങളുടെ സുന്ദരസംഗീതങ്ങളാണ്. ആ മാതിരി അനുഭവങ്ങൾ എല്ലാവൎക്കും ലഭിക്കാറില്ല.

ഈ കവിതയും ഈ അനുഭവവും ഭാരതവർഷത്തിൽ പുത്തനല്ല. ഭാരതത്തിലെ മതവും തത്വശാസ്ത്രവും തന്നെയാണ് ഈ അനുഭവങ്ങളുടേയും ഈ കവിതകളുടേയും ഉൽപത്തി. മനുഷ്യബുദ്ധി ബഹിർല്ലോകോന്മുഖവും അപഗ്രഥനനിരതവുമാണ്. ഈ ലോകത്തിലുള്ള ജീവിതത്തിലും വ്യവസായത്തിലും നമ്മെ സഹായിക്കുന്നതു ബുദ്ധിയാണ്. എന്നാൽ ലോകത്തെ സമഗ്രമായി വീക്ഷിക്കുന്നതിനും, ലോകത്തിൽ കൂടി വ്യാപിച്ച് അതിന്റെ ഗതികളെ നിയന്ത്രിക്കുന്ന നിഗൂഢശക്തിയെ അറിയുന്നതിനും ബുദ്ധിയല്ല മനുഷ്യനെ സഹായിക്കുന്നത്. അത് Intuition അല്ലെങ്കിൽ 'ആത്മബോധ'മാണ്. അപൂർണ്ണവും വിഛിന്നവുമായ ബഹിർല്ലോകത്തുനിന്നു മനസ്സു പിൻതിരിയുകയും ആത്മാവ് അതിന്റെ സ്വദേശത്തു സഞ്ചരിച്ചു സ്വതന്ത്രമായി അന്വേഷണങ്ങൾ നടത്തുകയും ചെയ്യുമ്പോൾ അപൂർവാനുഭവങ്ങൾ സിദ്ധങ്ങളാകുന്നു. അസംഖ്യങ്ങളിൽ കൂടി പായുന്ന ഐക്യത്തേയും, പ്രപഞ്ചത്തെ മുഴുവൻ അവികലമായി നിലനിർത്തുന്ന മഹാപ്രേമത്തേയും അതു് അനുഭവിച്ചുതുടങ്ങുന്നു. മാംസാസ്ഥിനിർമ്മിതമായ പഞ്ജരത്തിൽ അനവധി അന്ധങ്ങളായ ആശകളാൽ ആവൃതവും അസ്വതന്ത്രവും ആക്കിചെയ്യപ്പെട്ടിരിക്കുന്ന ആത്മാവു പെട്ടെന്നു പക്ഷങ്ങൾ പരത്തി സ്വഛന്ദമായി പറക്കുന്നതായും, അനേകയുഗങ്ങളായി അതു് ഇരുട്ടത്തും വെളിച്ചത്തും താപത്തിലും തോഷത്തിലും ആരാഞ്ഞുകൊണ്ടിരിക്കുന്ന സമ്പൂർണ്ണതയെ, അതിന്റെ പരമമായ ലക്ഷ്യസ്ഥാനത്തെ അതു് അതിശീഘ്രം സമീപിക്കുന്നതായും അനുഭവപ്പെടുന്നു; ലോകത്തിന്റെ വൈകല്യങ്ങൾ നീങ്ങുന്നു; അനേകത്വം അകലുന്നു, അഭൗമമായ ഒരു ദിവ്യപ്രകാശം സർവ്വത്ര വ്യാപിക്കുന്നു. ഏതോ ഒരു മോഹനസംഗീതത്തിന്റെ ആനന്ദതരംഗങ്ങളിൽ പ്രപഞ്ചപോതങ്ങൾ ആന്ദോളിതങ്ങളാകുന്നു. അപൂർണ്ണമായ ആത്മാവ് ആ സായൂജ്യസ്വാതന്ത്ര്യത്തിൽ സമ്പൂർണ്ണവും സർവ്വവ്യാപകവുമാകുന്നു!

ഇതു് ഒരു സങ്കല്പമല്ല. നേരേമറിച്ചു പ്രത്യക്ഷമായ ഒരനുഭവമാണ്; എന്നാൽ ഈ അനുഭവം അതിന്റെ സ്വഭാവത്താൽതന്നെ ഇന്ദ്രിയാതീതമാണ്. ഭൗമങ്ങളായ സകല അനുഭവങ്ങളും പഞ്ചേന്ദ്രിയങ്ങളിൽ കൂടിയാണു നമുക്കു സിദ്ധിക്കുന്നത്. എന്നാൽ ഇതാകട്ടെ, ആത്മാവിന്റെ നേരിട്ടുള്ള അനുഭവമാണ്. ഇന്ദ്രിയാതീതമായ അനുഭവം ആണെങ്കിലും അതു് പല ശാരീരികപ്രകാരങ്ങൾക്കും കാരണമാകുന്നു. ഈ ദിവ്യാനുഭവം സിദ്ധിക്കുന്ന മനുഷ്യൻ തന്നത്താനറിയാതെ ആടുന്നു, പാടുന്നു, ചിലപ്പോൾ നിശ്ശബ്ദനായി ആനന്ദസ്തബ്ധനായി വീണുപോകുന്നു!

ഈ മാതിരി അനുഭവങ്ങൾ ഇന്ദ്രിയഗോചരങ്ങളല്ലാത്തതുകൊണ്ട് അവയെ ചിത്രീകരിക്കുന്നതിന് ഇന്ദ്രിയാനുഭവങ്ങളെ കുറിക്കുന്നതിനുമാത്രം

ഉപയുക്തമായ ഭാഷ അപ്രാപ്തമായിത്തീരുന്നു. അവർ അനുഭവിക്കുന്ന ആത്മീയവിക്ഷോഭങ്ങളെ, അത്യന്തങ്ങളായ ആഗ്രഹങ്ങളെ, അന്യത്ഥങ്ങളായ ആനന്ദങ്ങളെ അവരേ അവരുടെ ആരാധനാമൂത്തിയായ പ്രേമസ്വരൂപന്റെ നേക്ക് അനുനിമിഷം പിടിച്ചിഴക്കുന്ന അദൃശ്യവും അപ്രതിരോദ്ധ്യവും ആയ ആകർഷണത്തെ അവർ എങ്ങനെ ചിത്രീകരിക്കും? ഭൗതികാനുഭവങ്ങളെത്തന്നെയും അസ്പഷ്ടങ്ങളായി മാത്രം കുറിക്കാനുതകുന്ന വിലയില്ലാത്ത വാക്കുകൾകൊണ്ട് അവർ എന്തുചെയ്യും?

അവരിൽ മിക്കവരും മനുഷ്യവികാരങ്ങളിൽവച്ച് ഏററവും ശക്തവും ശുദ്ധവുമായ പ്രേമത്തെ സങ്കേതമായി സ്വീകരിക്കുന്നു. മനുഷ്യനും ഈശ്വരനുമായുള്ള ആ പ്രേമബന്ധത്തെ സ്ത്രീയും പുരുഷനുമായുള്ള അനുരാഗബന്ധത്തിൽ അവർ ചിത്രീകരിക്കുന്നു. അങ്ങനെ സവ്വസൗന്ദര്യസമ്പൂർണ്ണമായ വൃന്ദാവനവും പ്രേമസങ്കീർണ്ണമായ രാസക്രീഡാകഥകളും സഞ്ജാതമാകുന്നു. ഈ ബന്ധംതന്നെ എത്രയോ സുന്ദരങ്ങളും വിവിധങ്ങളുമായ സങ്കേതങ്ങളിൽ "ഗീതാഞ്ജലി"യിലും പ്രത്യക്ഷപ്പെടുന്നു. മഹാപ്രഭുവായ യജമാനന്റെ മുമ്പിൽ പാട്ടുപാടുവാൻ അവസരം ലഭിച്ചതിൽ അഭിമാനം നിറഞ്ഞു, പാടിപ്പാടി ആനന്ദത്തിൽ മതിമറന്നു യജമാനനെ "സ്നേഹിതാ" എന്നു വിളിച്ചുപോകുന്ന ഗായകനും, മഹാഗായകന്റെ ദിവ്യഗാനങ്ങൾ കേട്ടു മതിമറന്നും, അതിൽ യോജിക്കാൻ ചെയ്യുന്ന പ്രയത്നം ഭയങ്കരമായ പരാജയത്തിൽ പരിണമിക്കുന്നതുകണ്ടു പരിഭ്രമിച്ചും, ആ അത്ഭുതഗീതത്തിന്റെ മാന്ത്രികശൃംഖലകളിൽ കുരുങ്ങിയും വിഷമിക്കുന്ന ശ്രോതാവും, വാടിവീണു മണ്ണിൽ മറഞ്ഞുപോകുന്നതിനുമുമ്പേ—പൂജാസമയം കഴിഞ്ഞുപോകുന്നതിനുമുമ്പേ—പൊട്ടിച്ചെടുക്കണേ എന്നു പ്രാത്ഥിക്കുന്ന ചെറുപുഷ്പവും, ലോകലോകങ്ങൾ മുഴുവൻ ആരെ തേടി അലഞ്ഞുതിരിഞ്ഞോ ആ ആളിനെ അവസാനത്തിൽ കണ്ണടച്ചു മുൻപിൽ പ്രത്യക്ഷീകരിക്കുന്ന ബുദ്ധിയില്ലാത്ത മനുഷ്യനും, പ്രജയും രാജാവും, കാമുകിയും കാമുകനും, വള്ളത്തിലെ യാത്രക്കാരനും യാത്രക്കാരിയും, യാചകനും ദാതാവും എല്ലാം ആ മഹാപ്രേമനാടകത്തിലെ നടന്മാർ തന്നെയാണ്. പ്രസന്നമായ പ്രഭാതവും, മേഘഛന്നമായ ആകാശവും, നിശ്ശബ്ദമായ നിശീഥിനീമദ്ധ്യവും, മന്ദസഞ്ചാരിയായ ശാന്തസമീരണനും എല്ലാം ആ ആത്മാവിന്റെ ഓരോ അവസ്ഥാഭേദങ്ങളെ പ്രതിബിംബിപ്പിക്കുന്നു.

ഇവരുടെ കവിതകളിലെ സത്യമാണു സത്യം; എന്തുകൊണ്ടെന്നാൽ അതു് ആത്മാവിന്റെ സത്യമാണ്. അതു് അഭേദ്യവും അനശ്വരവുമാണ്. ഈ ഭൂമിയിലുള്ള വസ്തുക്കൾ അസ്ഥിരങ്ങളാണ്. ഈ ഭൂമിതന്നെ അസ്ഥിരയാണ്. പ്രപഞ്ചംതന്നെ രൂപാന്തരപ്പെട്ടേക്കാം. എന്നാൽ അ

തിൽക്കൂടി പായുന്ന ദിവ്യചൈതന്യം എന്നും സ്ഥിരമാണ്, അഖണ്ഡമാണ്, അനന്തമാണ്. ആ ചൈതന്യസാക്ഷാൽകാരത്തിനുള്ള അടക്കമില്ലാത്ത ആഗ്രഹവും, അതിന്റെ സാക്ഷാൽകാരത്തിൽനിന്ന് സമുല്പന്നമാകുന്ന അവാച്യമായ ആനന്ദവുമാണ് ഈ സാഹിത്യവിഭാഗത്തിന്റെ ജീവനാഡി. ഈ സാഹിത്യകാരന്മാക്കുള്ള ഈ ആഗ്രഹവും ആനന്ദവും ആലോചനയുടെ ഫലങ്ങളല്ല. അനുമാനത്തിന്റെയൊ സങ്കല്പത്തിന്റെയൊ ഫലങ്ങളല്ല. അന്യനിൽനിന്നു സിദ്ധമല്ല, പിന്നെയോ, അവരുടെ ആത്മാവിന്റെ നേരിട്ടുള്ള അനുഭവമാണ്. നമുക്ക് ഈ ബഹിർല്ലോകാനുഭവങ്ങൾ എത്രമാത്രം സ്പഷ്ടങ്ങളാണോ അതിലും സുസ്പഷ്ടമാണ് അവക്ക് അവരുടെ ഈ ആത്മീയാനുഭവങ്ങൾ.

ഈ ഗുണം യഥാർത്ഥമായ മിസ്റ്റിസിസത്തിൽ സുവ്യക്തമായി നമുക്കു കാണുവാൻ സാധിക്കും. ലോകം ഒന്നാണെന്നു നമുക്ക് ആലോചിക്കാൻ സാധിച്ചേക്കാം; ഒരു പക്ഷെ ഒന്നായി ഒന്നു സങ്കല്പിക്കാനും സാധിച്ചേക്കാം, എന്നാൽ ഒന്നായി കാണുക സുസാധ്യമല്ല. ഒരു ചെറിയ കുഞ്ഞിനോട് ഭൂമി ഉരുണ്ടതാണെന്നു പറഞ്ഞാൽ ആ പ്രസ്താവനയെ വിശ്വസിക്കുന്നതിന് അവനു സാധിക്കുകയില്ല. കുറച്ചുകൂടി ആലോചനാശക്തി കിട്ടുമ്പോൾ ചില തെളിവുകൾ കൊണ്ട് ആ പ്രസ്താവന ശരിയാണെന്ന് ആ കുട്ടിക്കു ബോധ്യപ്പെട്ടെന്നും ഗോളാകൃതിയിലുള്ള ഭൂമിയെ ഒന്നു സങ്കല്പിച്ചു എന്നും വരാം എന്നാൽ ഇതിൽനിന്ന് എത്രയോ വിഭിന്നമായ ഒരനുഭവമായിരിക്കും ഈ ഭൂമിയെ ഒരു ചെറിയ പന്തുപോലെ കൈയ്യിലെടുത്ത് അമ്മാനമാടാൻ അവനു സാധിച്ചെങ്കിൽ അവനുണ്ടാകുന്നതു്. അതുപോലെതന്നെ ബ്രഹ്മാണ്ഡത്തിൽ മുഴുവൻ വ്യാപിക്കുന്ന ചൈതന്യവിശേഷം ഒന്നാണെന്നും, ആ ചൈതന്യവും നാമും വിഭിന്നമല്ലെന്നും പ്രേമപൂർണ്ണമായ ആത്മസമർപ്പണത്തിൽ ആ ദിവ്യൈക്യാനുഭൂതി നമുക്കു സിദ്ധമാകുമെന്നും ഒരാൾക്ക് അനുഭവമാകുമ്പോൾ അയാളുടെ ആത്മാവിൽനിന്നു നിറഞ്ഞുപൊങ്ങുന്ന അതുല്യമായ ആനന്ദം ഇപ്രകാരം നിതാന്തവിജൃംഭിതങ്ങളായ ചിന്തകളിലും അതിരമണീയങ്ങളായ അലങ്കാരങ്ങളിലും കൂടി പൊട്ടിപ്പുറപ്പെടുന്നു:—

The same stream of life that runs through my veins night and day runs through the world and dances in rythuic measures.



## മൃഗാവലോകനം.

(കെ. സുകുമാരൻ ബി. എ.)

### 30. സർപ്പം. (Cobra.)

കരയിൽ കാണുന്ന വിഷപ്പാമ്പുകളിൽവെച്ച് അത്യന്തം ഭയങ്കരൻ സർപ്പമാണ്. അവന്റെ വിശേഷവിധി കഴുത്തിന്റെ ഇടത്തും വലത്തും വിരുത്തുവാൻ തക്കവണ്ണമുള്ള തോൽ കിടപ്പുള്ളതുകൊണ്ടാണ്. ഇതു വിരുത്തിയാൽ ഒരു പ്ലാവിന്റെ ചപ്പുപോലെ തോന്നുന്ന രൂപം പ്രത്യക്ഷമാകും. ഇതിന്നു പടമെന്നു പറയുന്നു.

സർപ്പം ഭയങ്കരനാകുന്നതു താൻ കോപിച്ചിട്ടു വിരുത്തുന്ന പടംകൊണ്ടല്ല, സർപ്പത്തിന്റെ മേലെ അണ്ണിയിൽ, എല്ലാ വിഷപ്പാമ്പിന്നെപ്പോലെതന്നെ, ഇടത്തും വലത്തും ഓരോ വിഷമുള്ള സഞ്ചിയുള്ളതുകൊണ്ടാണ്. ഈ വിഷസഞ്ചിയുടെ കുഴൽ ചെന്നു ചേരുന്നതു് ഇടത്തും വലത്തുമുള്ള ഓരോ പല്ലിന്റെ കടയിലാണ്. പല്ലിന്റെ ഉൾഭാഗം ഓടപോലെ കുഴലായിട്ടാണെങ്കിലും അഗ്രം വളരെ കൂർത്തിട്ടാണ്. ഉൾദ്വാരം പുറമെ പുറപ്പെടുന്നതു് അഗ്രത്തിന്റെ അനുസാരം മേൽപോട്ടായിട്ടാണ്. അതുകൊണ്ടു സർപ്പംകടിച്ചാൽ അഗ്രം ക്ഷണനം ഉള്ളോട്ടു പോരുമെന്നല്ല ഉള്ളോട്ടുപോയാൽ വിഷം ഒലിച്ചുവരുന്ന തുളയിൽകൂടെ വിഷം ഏല്പിക്കുവാനും സാധിക്കും.

സർപ്പം മടകളിലൊ മരത്തിന്റെ വിടകളിലൊ മുട്ടയിടുന്നു. രാത്രിസമയത്തു മുട്ടയും കാത്തുനില്ക്കുന്ന സർപ്പം അതിന്റെ സമീപത്തിൽകൂടെ പോകുന്ന പാന്ഥന്മാരെക്കൂടി അനാവശ്യമായി മണ്ടിക്കടിച്ചുകൊല്ലുന്നു.

കഴുത്തിന്മേൽ വിരുത്താനുള്ള പടം ഇരിപ്പുള്ളതുകൊണ്ടു സർപ്പത്തിന്റെ തലയും കഴുത്തും ഒരേവണ്ണത്തിലാണെന്നു കാണും. സർപ്പം ആളുകളെ കണ്ടാൽ ഭയപ്പെട്ടോടുകയുമില്ല. വളരെ മെല്ലെ ഇഴഞ്ഞുപോകുകയെ ഉള്ളു. കറുപ്പ്, വെള്ള, മഞ്ഞ, പുളിങ്കുരു എന്നീമാതിരി പല നിറക്കാരും സർപ്പങ്ങളിൽ ഉണ്ടു്.

പടത്തിന്മേൽ കാണുന്ന അടയാളങ്ങൾ കൊണ്ടും സർപ്പങ്ങളെ പല തരക്കാരാക്കാം. ചിലതിന്റെ അടയാളം അവയവം അടുപ്പിച്ചു് എഴുതിയ "ഹ" എന്ന അക്ഷരംപോലെ ഇരിക്കും. ചിലതിന് ഒരു വൃത്തമായിരിക്കും. ചിലതിനു രണ്ടു വരയായിരിക്കും. മററു ചിലതിന് പടത്തിന്മേൽ യാതൊരു അടയാളവും കാണുകയില്ല. എന്നാൽ എല്ലാ സർപ്പത്തിനും ചോടെയുള്ള ഉദരത്തിന്മേൽ കഴുത്തിനുതാഴെ ഒന്നുരണ്ടു നീല വരകൾ ഉണ്ടാകും.

കാട്ടുമൂഖൻ (Giant Cobra) എന്നു പറയുന്നതു സർപ്പങ്ങളിൽവെച്ച് ഏററവും വലിയവനാണ്. ഇവനു കരിവഴല എന്നും കരിങ്കറിഞ്ഞി എന്നും ചില പേരുകൾ ഉണ്ട്. ഇവൻ പത്തും പതിനഞ്ചടിനീളം വെക്കുമെങ്കിലും ഇവൻെറ പടം വളരെ ചെറുതാണ്. ചെറുപ്പത്തിൽ ഇവൻെറ ശരീരത്തിന്മേൽ സ്പഷ്ടമായി വെള്ള വരകൾ ഉണ്ടായിരിക്കും. വലുതാകുമ്പോൾ ആ വരകൾ മങ്ങിപ്പോകുന്നു. ഇവൻ അടുത്തുപോകുന്ന സകല ജന്തുക്കളേയും മനുഷ്യനെതന്നേയും പാഞ്ഞു കടിക്കുവാൻ മടിക്കുകയില്ല കാടന്മാർക്കു നരിയേക്കാളും കരിവഴലയെയാണു ഭയം. ഇവൻ മററുപാമ്പുകളെ പിടിച്ചു വിഴുങ്ങീട്ടാണു തൻെറ ജീവൻ പുലത്തുന്നതു്.

# കുറിപ്പ്.

## തിരുവിതാംകൂർ

## വിദ്യാഭ്യാസപരസ്പരധനസഹായനിധി.

## നമ്പർ 1934.

ഈ നിധി സ്ഥാപിക്കുന്നതിനുമുമ്പ് ഇതിൻെറ പ്രവൎത്തകന്മാർ നിധിയെക്കുറിച്ചുള്ള വിവരങ്ങൾ ഞങ്ങളേക്കൂടി അറിയിച്ചുകൊണ്ടിരുന്നു. അധ്യാപകന്മാരുടെ ഭാവിശ്രേയസ്സിനെ പുരസ്കരിച്ച് ഈ നിധി സ്ഥാപിക്കുന്നതിൽ അന്നു ഞങ്ങൾ അത്യധികം ഉൽക്കണ്ഠ പ്രദശിപ്പിച്ചുകൊണ്ടാണിരുന്നതു്. എന്നാൽ നിധി സ്ഥാപിച്ചതിനുശേഷം അതിൻെറ പ്രവൎത്തനങ്ങളെപ്പററി അങ്ങും ഇങ്ങും സാധാരണ കേൾക്കാറുള്ള ചില ആക്ഷേപങ്ങൾ കേട്ടിട്ടുള്ളതല്ലാതെ നേരിട്ടൊന്നും അറിയാനിടയായിട്ടില്ല. ഈയിടെയായി അധ്യാപകന്മാർ പ്രാരംഭകാലത്തേപ്പോലെ നിധിയുമായി സഹകരിക്കുന്നതിൽ അത്ര ഉത്സാഹം കാണിക്കുന്നില്ലെന്നും ഞങ്ങൾക്കു അറിയാനിടയായിട്ടുണ്ട്.

108 ഇടവം 32-ാംനു-യോടുകൂടി അവസാനിച്ച പരസ്പരസഹായവഷത്തിലെ നിധിയുടെ വാഷികറിപ്പോർട്ടു പ്രസിദ്ധപ്പെടുത്തി കണ്ടതിന്മേൽ ഞങ്ങളുടെ ചുരുങ്ങിയ അഭിപ്രായം രേഖപ്പെടുത്തുന്നതു് അനുചിതമായി വരുന്നതല്ലല്ലൊ. വാർഷികറിപ്പോർട്ടു വിമശിച്ച് അംഗീകരിക്കുന്നതിനും മററുമായി തിരുവനന്തപുരത്തുവച്ചു പൊതുയോഗം കൂടാൻ നിശ്ചയിച്ചിരുന്നതു 109 മകരം 14-ാംനു-യാണ്. സംസ്ഥാനത്തിൻെറ

നാനാഭാഗത്തുമുള്ള അംഗങ്ങൾക്ക റിപ്പോർട്ടിനെപ്പററി ചിന്തിച്ച് അഭിപ്രായമറിയിക്കവാനുള്ള സമയം കിട്ടിയില്ലെന്നുള്ള പരാതി പല അധ്യാപകന്മാരിൽനിന്നും കേൾക്കവാനുള്ള നിർഭാഗ്യംകൂടി ഞങ്ങൾക്കുണ്ടായി. റിപ്പോർട്ട് പൊതുയോഗതീയതിക്ക് ഒരു മാസം മുൻപെങ്കിലും അംഗങ്ങൾക്ക കിട്ടത്തക്കവിധം അയച്ചുകൊടുക്കേണ്ടതായിരുന്നു. അത് ഒന്നു വിഹഗവീക്ഷണം ചെയ്തതിൽ ഒന്നുരണ്ടു സംഗതികൾ ഞങ്ങൾക്ക് ഇവിടെ പറയേണ്ടതായിട്ടുണ്ട്. "പാഥസാംനിചയം വാനോഴിഞ്ഞതളവു"ള്ള ഈ "സേതുബന്ധനോദ്യോഗം"കൊണ്ടു വല്ല ഫലവും ലഭ്യമാവുമെങ്കിൽ അത്രത്തോളം കൃതാർത്ഥതയ്ക്ക് അവകാശവുമുണ്ടല്ലൊ.

ഭരണം:—

റിപ്പോർട്ടുവർഷത്തിലെ നിധിയുടെ ഭരണത്തിനുത്തരവാദിത്വം വഹിച്ചിരുന്നതു 13 തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളും അപ്രകാരമല്ലാത്ത ഒരു സ്ഥിരാധ്യക്ഷനുമുൾപ്പെടെ 14 പേർ അടങ്ങിയ ഒരു മാനേജിംഗ്കമ്മിററിയാണ്. തിരഞ്ഞെടുക്കപ്പെട്ട 13പേരും അംഗങ്ങളോടു നേരിട്ടുത്തരവാദമുള്ളവരാണെങ്കിലും ഭരണസാരഥിയായ സ്ഥിരാധ്യക്ഷന് ആ നിലയില്ലെന്നു മാത്രമല്ല അദ്ദേഹം ഭരണസമിതിയിലെ ഭൂരിപക്ഷം അംഗങ്ങളുടേയും രക്ഷാശിക്ഷാകർത്തൃത്വമുള്ള ഔദ്യോഗികാധികാരം വഹിക്കുന്ന ആളുമായിരുന്നു. അതുകൊണ്ട് "കല്ലിച്ചെങ്കിലിറാനെന്നല്ലാതിപ്പരിഷക്കൊന്നുരിയാടാമൊ" എന്ന മട്ടിൽ നിധിയുടെ ഭരണം നടന്നിരിക്കാനെ വഴിയുള്ളു. എങ്കിലും "നിധിയുടേയും അംഗങ്ങളുടേയും ക്ഷേമത്തിനു വേണ്ടതായ കാര്യങ്ങളെക്കുറിച്ചു ദീർഘമായും വിശദമായും പര്യാലോചിച്ചു കാര്യാദികൾ തീരുമാനിക്കുന്നതിനുവേണ്ട സന്ദർഭവും സമയവും നൽകിക്കൊണ്ടായിരുന്നു പ്രസിഡണ്ട് അവർകൾ യോഗനടപടികൾ നയിച്ചിരുന്ന"തെന്നു റിപ്പോർട്ടിൽ പ്രവചിച്ചു കാണുന്നതു പ്രസിഡണ്ടിൻെറ മഹാമനസ്കതയെ തെളിയിക്കുന്നുണ്ടാവാം.

ബൈലാ 21 എ വകുപ്പിൽ വരുത്തുവാനുദ്ദേശിക്കുന്ന ഭേദഗതി അനുസരിച്ചു ഭരണസമിതിയിൽ 21 അംഗങ്ങൾ ഉണ്ടാകുമെന്നു കാണുന്നു. അതിൽ ആറുപേർ തിരഞ്ഞെടുക്കപ്പെടാത്തവരും 15 പേർ തിരഞ്ഞെടുക്കപ്പെടുന്നവരുമായിരിക്കും. ഡയറക്ടർ, ഡപ്യൂട്ടിഡയറക്ടർ, രണ്ടു ഡിവിഷൻ ഇൻസ്പെക്ടരന്മാർ, ഒരു ഇൻസ്പെക്ട്രസ്സ്, വിദ്യാഭ്യാസോപദേഷ്ടാവായ രജിസ്ട്രാർ എന്നീ ഉദ്യോഗസ്ഥമെംബർമാരുടെ സന്നിധിയിൽ തിരഞ്ഞെടുക്കപ്പെട്ട പതിനഞ്ചു പള്ളിക്കൂടം വാദ്ധ്യാന്മാരുടെ അഭിപ്രായം "മിന്നുന്ന സൂര്യൻ വിളങ്ങുന്നനേരത്തു മിന്നാമ്മിനുങ്ങിൻെറ വെളിച്ചം" പോലെ നിഷ്പ്രഭമായി തീരാതിരിക്കയില്ല. അഥവാ അവർ പിൻതാങ്ങുകകൊണ്ടു മാത്രം തൃപ്തിപ്പെട്ടേക്കാം. അംഗങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട ഭരണസമി

തിയാണു ഭരണം നിവ്വഹിച്ചതെന്നു സ്ഥാപിച്ചു നിധിക്കു വല്ല ഹാനിയും നേരിടുന്നെങ്കിൽ അധികാരികൾക്ക് ഒഴിയാനൊരു തരമുണ്ടാക്കി കൊടുക്കുകയല്ലെ ഇതിനാൽ ചെയ്യുന്നതു്? ഭരണീയരുടെ നന്മയാണു സൽഭരണത്തിൻെറ ലക്ഷ്യം. പതിനായിരത്തിൽപരം ഡിപ്പാർട്ടുമെൻറുജീവനക്കാരുടെ ഔദ്യോഗികകൃത്യങ്ങളെ നിയന്ത്രിച്ചു ഡിപ്പാർട്ടുമെൻറിനും അവക്കും ക്ഷേമകരമാംവണ്ണം ഭരണം നടത്തുവാൻ ചുമതലപ്പെട്ട ഭരണാധികാരികൾക്കു നിധിയുടെ ഭരണം സംബന്ധിച്ചു സവ്വഭാരങ്ങളും വിട്ടുകൊടുക്കുന്നതല്ലെ ഇതിലും ഉത്തമമെന്നും ഞങ്ങൾ സംശയിക്കുന്നു. പരസ്പരസഹായപ്രസ്ഥാനം ജനകീയപ്രസ്ഥാനമാണെന്ന പരമാത്ഥം ഇവിടെ വിസ്മരിക്കുന്നില്ല. എന്നാൽ അതിൽ ചിററമ്മനയം കലരാതിരുന്നെങ്കിലേ പ്രയോജനമുള്ളൂ.

സിൽബന്തിച്ചിലവ്:—

ഏകദേശം പത്തു മാസത്തേക്ക് 1129 രൂ. 1 ച. 13 കാശ് സിൽബന്തിച്ചിലവു വന്നതായി റിപ്പോർട്ടുകൊണ്ടു കാണുന്നു. 40 രൂപ ശമ്പളത്തിൽ ഒരു മാനേജരും, 20 രൂപ വീതം ശമ്പളത്തിൽ നാലു ക്ലാക്കന്മാരും 9 രൂപ വീതം ശമ്പളത്തിൽ രണ്ടു ശിപായിമാരും നിധിയുടെ സ്റ്റാഫിലെ ജീവനക്കാരായിരുന്നു. ഇവക്കു ചെയ്യേണ്ടതായ പ്രധാനജോലി ഓഹരിപ്പണം കൈപ്പററി രസീതുകൊടുക്കുകയുമായിരുന്നു നിധിയിൽ ചേന്നിട്ടുള്ള അംഗങ്ങൾ 4748 ആണ്. അതിനാൽ ഒരു മാസത്തിലും 4748-ൽ കൂടുതൽ രസീതു് എഴുതേണ്ടതായി വന്നിരിക്കയുമില്ല. എന്നിരിക്കെ ഒരു ദിവസം ശരാശരി എഴുതേണ്ട രസീതുകളുടെ സംഖ്യ കലമേനിക്കു 160 ആകട്ടെ. ഇതിലേക്കു 4 ക്ലാക്കന്മാക്കായി 80 രൂപയും ഒരു മാനേജക്കു് 40 രൂപയും പ്രതിമാസം ശമ്പളംകൊടുക്കാൻ ഒരുങ്ങിയ കമ്മിററി പൊതുയോഗം അവരിൽ സമർപ്പിച്ച അധികാരം ആലോചനയോടും കത്തവ്യബോധത്തോടും വിനിയോഗിച്ചിട്ടുണ്ടെന്നു സമ്മതിക്കാവുന്നതല്ല. സമത്ഥനായ ഒരു ക്ലാക്കിനു നിവ്വഹിക്കാവുന്നതിൽ കൂടുതൽ എഴുത്തുജോലിയുണ്ടാകുമെന്നും ഞങ്ങൾക്കു തോന്നുന്നില്ല. രണ്ടു ശിപായിയുടെ ആവശ്യവും എന്തെന്നു മനസ്സിലാകുന്നില്ല.

നിധിമുതൽ വായ്പകൊടുക്കുക:—

നിധിമുതൽ അംഗങ്ങൾക്കു വായ്പകൊടുക്കുവാനുള്ള ബൈലാഭേദഗതി രജിസ്ട്രാർ അനുവദിക്കാതിരുന്നതു നന്നായെന്നാണു ഞങ്ങളുടെ അഭിപ്രായം. നിധിമുതൽ ആൾജാമ്യത്തിന്മേൽ കടംകൊടുക്കാവുന്നതല്ല. അതു നിധിയുടെ നാശത്തിനു ഹേതുവാകുന്നു. പലിശകൊണ്ടു് ആദായം വ

ദ്ധിക്കുമെന്നു പ്രഥമദൃഷ്ടിയിൽ തോന്നാമെങ്കിലും തന്മൂലം നിധി പാതാളത്തിലേക്കു താണുപോകാൻ എളുപ്പമുണ്ട്. പിന്നെ അതെടുക്കുന്നതിന് അനവധി "നരബലി" തന്നെ വേണ്ടിവരും. അത്യാവശ്യച്ചെലവു മാത്രം ചെയ്കയെന്നു വന്നാൽ "നിധി നഷ്ടത്തിൽ പ്രവൎത്തിക്കേണ്ടി വരു"മെന്നു ഭയപ്പെടേണ്ടതായിട്ടില്ല. നല്ല ഉറപ്പും വിശ്വാസ്യതയുമുള്ള ബാങ്കിൽനിന്നും 5 ശതമാനം പലിശ പ്രതീക്ഷിക്കാമെന്നു റിപ്പോർട്ടു സമ്മതിക്കുന്നു. അതുകൊണ്ടു തൃപ്തിപ്പെടാവുന്നതല്ലെങ്കിൽ ട്രസ്റ്റുജാമ്യബാധ്യവ്യവസ്ഥയനുസരിച്ചു നിധിമുതൽ 50 ശതമാനം വരുന്ന തുക അംഗങ്ങളുടെ സ്ഥാവരവസ്തു ഈടിന്മേൽ വായ്പ കൊടുക്കാമെന്നല്ലാതെ ആൾജാമ്യവായ്പയായി നിധിമുതൽ ഒരിക്കലും വിനിയോഗിച്ചുകൂടാ. ഇതിനുംപുറമെ ഒരു കാരണം കൂടിയുണ്ട്. ഒരോഹരി 15 രൂപയാണല്ലൊ. എത്രപേൎക്ക് എത്രവീതം കടംകൊടുക്കാൻ സാധിക്കും. കൊടുക്കാമെന്നുവച്ചാൽതന്നെ മേലിലെപടിയിലല്ലാതെ താഴത്തെപടിയിൽ അതു വന്നുചേരാനും പ്രയാസം.

പ്രാരംഭഘട്ടത്തിൽ പൊതുയോഗാനുമതിയെ പ്രതീക്ഷിച്ച് കമ്മിററി അംഗീകരിച്ച സൌജന്യനയത്തെപ്പററി ആക്ഷേപമുള്ളവരധികമുണ്ടാകയില്ലെന്നാണു ഞങ്ങൾക്കു തോന്നുന്നതു്. എന്നാൽ ബൈലാഭേദഗതിരൂപാൎശകളിൽ ചിലതിനെപ്പററി അഭിപ്രായഭേദമില്ലാതേയുമില്ല. 14 സി 2-ാം ഉപവകുപ്പനുസരിച്ചു മെംബർസ്ഥാനം രാജിവച്ചാൽ ആ മെംബൎക്ക് അടച്ച തുക പലിശകൂടാതെ തിരിച്ചുകിട്ടുന്നതിന് അവകാശമുണ്ട്. "നിധിയിലെ മെംബർസ്ഥാനം രാജി കമ്മിററി സ്വീകരിക്കുകയൊ" എന്നു മാററുന്നപക്ഷം നിധിയിൽ ചേരാൻ വളരെപ്പേർ മടിക്കുന്നതാണ്. ഓഹരി മുഴുവൻ അടച്ചുതീൎന്നാൽ ഒരു മെംബർ രാജിവച്ചൊഴിയുന്നതായാൽ ആ മെംബൎക്ക് മാനേജിംഗ്കമ്മിററിയുടെ പ്രത്യേക ഒത്താശ കൂടാതെ ഓഹരിഇനത്തിലും മാസവരി ഇനത്തിലും അടച്ച സംഖ്യ പലിശകൂടാതെ തിരച്ചികിട്ടാൻ പ്രതിബന്ധിക്കുന്ന യാതൊരു ബൈലാഭേദഗതിയും ആദരണീയമായി തോന്നുന്നില്ല. രക്ഷയും തിരിച്ചുകിട്ടാനുള്ള സൌകൎയ്യവുമാണു പണം നിക്ഷേപിക്കുന്നതിൽ പ്രേരകമെന്നുള്ളതും വിസ്മരിക്കാവുന്നതല്ലല്ലൊ.

അദ്ധ്യാപകലോകത്താൽ ചിരപ്രതീക്ഷിതമായ നിധിയുടെ നിലനില്പിനും അഭിവൃദ്ധിക്കും സഹകരണതത്വത്തിന്റെ ആധാരമായ ത്യാഗം കൂടിയേ തീരൂ. റിപ്പോർട്ടിന്റെ പല ഭാഗങ്ങളും ത്യാഗസന്നദ്ധമല്ലാത്ത മനോഭാവത്തെ പരാമൎശിച്ചുകാണുന്നുണ്ട്. അവയുടെ ദൂരീകരണത്തിനു ഈ പ്രസിദ്ധീകരണം പൎയ്യാപ്തമായിത്തീരട്ടെ. ഈ നിധി അദ്ധ്യാപകരുടെ ഭാവിശ്രേയസ്സിനു നിദാനമായി തീരട്ടെ.



# ഇൻറർമീഡിയേററ ക്ലാസിലെ
## പാഠ്യപുസ്തകങ്ങൾ

## 1. ചിന്താസന്താനം
### (നാലാംഭാഗം)

ഗ്രന്ഥകർത്താ:— സുപ്രസിദ്ധഗദ്യകാരൻ
ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഗ്രന്ഥകത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണു പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദശ്ങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ മോശമായ കടലാസിൽ അച്ചടിച്ചതല്ല. നല്ല കടലാസിൽ വൃത്തിയായി അച്ചടിച്ചതു്. ഗ്രന്ഥകത്താവിൻെറ ഛായയോടുകൂടിയതു്. കച്ചവടക്കാക്കു നല്ല കമ്മീഷൻ.

വില **12** അണ.

## 2. അന്ത്യാമന്ത്രണം.

ഗ്രന്ഥകത്താ:— ഡി. പത്മനാഭനുണ്ണി എം. എ.

രാവണൻെറ ഉൽകൃഷ്ടാദശ്ങ്ങളേയും സ്വഭാവസ്ഥൈയ്യത്തേയും തെളിച്ചുകാണിക്കുന്ന ഒരു ഏകാങ്കനാടകം. വായനക്കാരിൽ വിമശനബുദ്ധിയെ ഉളവാക്കും. അഭിമാനം വേണ്ടതെന്നു തെളിയും.

വില *8* അണ.

സി. ജി. ബ്രദേഴ്സ്, ഈശ്വരവിലാസം പുസ്തകശാല, പറവൂർ.
*N. Travancore.*

# ചിന്താസന്താനം.

## (ഒന്നാംഭാഗം)

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "Essays" എന്നു പറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറു ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈവിധത്തിലുള്ള ഉപന്യാസങ്ങളൊ ഈ തരം ഗ്രന്ഥാവലികളൊ അധികമില്ല. അദ്വിതീയനായ ഈ ഗദ്യകാരന്റെ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുക തന്നെ വേണം. വില അണ 10.

## ചിന്താസന്താനം. (രണ്ടാംഭാഗം)

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

(കൊച്ചിയിലെ IV Form പാഠപുസ്തകം.)

ഈ ഗ്രന്ഥകൎത്താവിന്റെ ഇരുപതോളം വിവിധവിഷയങ്ങളെപ്പറ്റിയുള്ള ഒന്നാംതരം ഉപന്യാസങ്ങൾ അടങ്ങിയതു്; വായനക്കാരുടെ ചിന്തയെ ഉത്തേജിപ്പിക്കുന്നതു്. സാഹിത്യം, സാമുദായികം, സന്മാൎഗ്ഗികം, ഇവയെപ്പറ്റി നാതിദീൎഘങ്ങളായ ഉപന്യാസങ്ങൾ. ഇവ കേവലം വായിച്ചാൽ മാത്രം പോരാ. വായിക്കയും, ഗ്രഹിക്കയും, ആലോചിക്കയും ചെയ്യേണ്ടതു്. ഈ മാതിരി ഗ്രന്ഥങ്ങളല്ലെ ഓരോ ഗൃഹത്തിലും വായനശാലയിലും സൂക്ഷിക്കേണ്ടതു്. വില അണ 10.

## ചിന്താസന്താനം. (മൂന്നാംഭാഗം.)

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

ഈ ഗ്രന്ഥത്തിൽ ഗ്രന്ഥകൎത്താവിന്റെ പരിപക്വചിന്തയുടെ ഫലമായ 20 ഉപന്യാസങ്ങൾ അടങ്ങിയിരിക്കുന്നു. പ്രൗഢവും ആദരണീയവും ആയ ഗദ്യരീതി; അനൎഘ്യമായ തത്വരത്നങ്ങൾ; വിദ്യാൎത്ഥികളെന്നല്ല, അദ്ധ്യാപകന്മാരും വായിച്ചിരിക്കേണ്ടതു്. വില അണ 10.



ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ബേക്കൺ എന്തുപറയുന്നു.



"ചില പുസ്തകങ്ങളുടെ രുചിനോക്കുകയും, ചിലതിനെ വിഴുങ്ങുകയും അല്പം ചിലവയെ ചവ്വണം ചെയ്തു ഉള്ളിലാക്കി ശരീരാംശമാക്കിത്തീക്കുകയും ചെയ്യേണ്ടതാണ്." ഇതിൽ പറയുന്നവിധം ചവ്വണം ചെയ്യത്തക്കത്.

നിങ്ങൾക്കു കിട്ടുന്ന സമയം അല്പവും വിലയുള്ളതും അല്ലെ? നല്ല പുസ്തകങ്ങൾ വായിക്കണമെന്ന് ആഗ്രഹിക്കുന്നില്ലെ? എന്നാൽ പരിപാകമായ ചിന്തകൾ, പരിപാവനമായ ഗദ്യരീതി, ഉൽകൃഷ്ടമായ ആശയങ്ങൾ ഇവയടങ്ങിയ.—

## ചിന്താസന്താനം അഞ്ചാംഭാഗം

വായിക്കുക.

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഗ്രന്ഥകത്താവിന്റെ ഛായയോടുകൂടി നല്ല കടലാസിൽ അച്ചടിച്ചു സജ്ജമാക്കിയിരിക്കുന്നു.

വില 10 അണ മാത്രം.



# സൂര്യകാന്തി.



ഇന്നത്തെ കവിതയുടെ പോക്ക് അറിയണമെന്നുണ്ടൊ? മി: ജി. ശങ്കരക്കുറുപ്പിന്റെ ഈ പുതിയ കൃതി വായിക്കണം. കവിതാകാമിനി കളിയാടുന്ന സൂര്യകാന്തിയുടെ അകം മാത്രമല്ല കമനീയം; പുറവും കമനീയമാണ്. പുസ്തകം വാങ്ങിക്കഴിയുമ്പോൾ വില ഒരു രൂപ കൊടുത്തതു കൂടിപ്പോയില്ല എന്നു നിങ്ങൾക്കുതന്നെ തോന്നും. അത്ര ആകർഷണീയമായിട്ടുണ്ടു കെട്ടും മട്ടും.

വില 1 രൂപ.



ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

## വിൽപാനുണ്ട്.

# ചില നല്ല പുസ്തകങ്ങൾ.

| | | | | | |
|---|---|---|---|---|---|
| കേസരി (വേങ്ങയിൽ നയനാർ) 1934-ലെ ബി. ഏ. പരീക്ഷയ്ക്കുള്ള പാഠപുസ്തകം | | ... | 1 | 0 | 0 |
| ഇന്ദുലേഖ | (ചന്തുമേനോൻ) | ... | 1 | 8 | 0 |
| ജ്ഞാനവാസിഷ്ഠം | (ചിററൂർ വരവൂർ ശാമുമേനോൻ) | ... | 2 | 0 | 0 |
| ദുരന്തദുശ്ശങ്ക (കൈനിക്കര കുമാരപിള്ള ബി. എ; എൽ. ടി.) | | ... | 1 | 4 | 0 |
| പ്രയോഗസമുച്ചയം (വിഷവൈദ്യം കൊച്ചുണ്ണിത്തമ്പുരാൻ) | | ... | 1 | 4 | 0 |
| ലീല | (കുമാരനാശാൻ) | ... | 0 | 10 | 0 |
| പ്രരോദനം | ,, | ... | 0 | 12 | 0 |
| ചിന്താവിഷ്ടയായ സിത | ,, | ... | 0 | 12 | 0 |
| ശാർങ്ഗധരസംഹിതാ (വൈദ്യപ്രിയാവ്യാഖ്യാനസഹിത) | | ... | 2 | 0 | 0 |
| ദാമ്പത്യരത്നം | | ... | 2 | 0 | 0 |
| വള്ളത്തോൾഗ്രന്ഥവിഹാരനിരൂപണം | | ... | 0 | 3 | 0 |
| ശുക്രനീതി (പരിഭാഷ) | | ... | 1 | 0 | 0 |
| ഒറവങ്കരകൃതികൾ 1-ാം ഭാഗം | | ... | 1 | 4 | 0 |
| കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ കൃതികൾ | 1-ാം ഭാഗം | ... | 1 | 0 | 0 |
| | 2-ാം ഭാഗം | ... | 1 | 4 | 0 |
| | 3-ാം ഭാഗം | ... | 1 | 0 | 0 |
| | 4-ാം ഭാഗം | ... | 0 | 12 | 0 |
| വീരമാർത്താണ്ഡൻ നോവൽ | | ... | 1 | 8 | 0 |
| കമ്പോളബാലിക | | ... | 1 | 4 | 0 |
| എഫ്. എം. എസ്സ്. യാത്ര | | ... | 0 | 8 | 0 |
| പഞ്ചകല്യാണി | | ... | 0 | 8 | 0 |
| വേലുത്തമ്പിദളവ | (കൈനിക്കര പത്മനാഭപിള്ള) | ... | 0 | 12 | 0 |
| മനസ്സിന്റെ മക്കടത്വം | | ... | 0 | 12 | 0 |
| സർവ്വരോഗചികിത്സാരത്നം | | ... | 1 | 8 | 0 |
| ശ്രീചക്രപൂജാകല്പം | (ചട്ടമ്പിസ്വാമി) | ... | 0 | 8 | 0 |
| രസികൻകഥകൾ | | ... | 0 | 6 | 0 |
| ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിജീവചരിത്രം | | ... | 2 | 8 | 0 |
| ഹരിശ്ചന്ദ്രൻ | | ... | 0 | 12 | 0 |
| ആശാഫലം | | ... | 1 | 0 | 0 |
| കവിതാരാമം | | ... | 0 | 7 | 0 |

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

**REGISTERED NO. T. 62.**

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക.

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയയ്ക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.